പ്രസ്തുത തടികൾ നീക്കം ചെയ്യാൻ അനുവദിക്കുകയുള്ളു. ലേലം സ്ഥിരപ്പെടുത്തി ഏഴു ദിവസത്തിനകം ലേലത്തെ സംബന്ധിച്ചുള്ള പരാതികൾ ഉണ്ടെങ്കിൽ ബന്ധപ്പെട്ട ഉദ്യോഗസ്ഥന് സമർപ്പിക്കാവുന്നതാണ്. ടി ഏഴു ദിവസത്തിനകം ലേലത്തെ സംബന്ധിച്ചുള്ള പരാതിലഭിക്കുകയാണെങ്കിൽ നിലവിലുള്ള നിയമങ്ങൾക്ക് വിധേയമായി പരാതിയിൽ ഉൾപ്പെട്ട ലോട്ടുകളുടെ ലേലത്തെ സംബന്ധിച്ചുള്ള അന്തിമ തീരുമാനം എടുക്കുന്നതിനുള്ള പരമാധികാരം ബന്ധപ്പെട്ട കൺസർവേറ്ററിൽ നിക്ഷിപ്തമാണ്. ബാക്കിയുള്ള ലോട്ടുകളെ സംബന്ധിച്ചിടത്തോളം നിശ്ചിതഫാറത്തിൽ സ്ഥിരീകരണമോ ബാക്കി അടയ്ക്കേണ്ട സംഖ്യയ്ക്കുള്ള അംഗീകാരം നൽകിയ ചെല്ലാനോ രണ്ടും കൂടിയോ അതത് ഡിപ്പോ ആഫീസർ നേരിട്ടു നൽകുകയോ തപാലിൽ സർട്ടിഫിക്കറ്റ് ഓഫ് പോസ്റ്റിംഗ് ആയി അയക്കുകയോ ചെയ്യുന്നതായിരിക്കും. ലേലം സ്ഥിരപ്പെടുത്തിയ വിവരം സ്ഥലത്ത് വച്ച് പ്രഖ്യാപിക്കുന്നത് അറിയിപ്പായി കണക്കാക്കേണ്ടതാണ്.

(ബി) ലേലത്തിനുശേഷം തടികൾ കാലാവസ്ഥ കാരണമായോ അഗ്നി, വെള്ളപ്പൊക്കം തുടങ്ങിയ കെടുതികൾ മൂലമോ ഉണ്ടാകുന്ന അളവു വ്യത്യാസങ്ങൾക്കോ നാശ നഷ്ടങ്ങൾക്കോ ഡിപ്പാർട്ടുമെന്റിന് ഉത്തരവാദിത്വം ഉണ്ടായിരിക്കുന്നതല്ല.

IV ബാക്കി പണം അടയ്ക്കലും തടികൾ നീക്കം ചെയ്യലും

(എ) ലേലം വിളിച്ചെടുക്കുന്നയാൾ ലേലം കഴിഞ്ഞാലുടനെ മൊത്തം വിലയുടെ 1/3 (മൂന്നിലൊന്ന്) തുകയോ 20,000 (ഇരുപതിനായിരം) രൂപയോ ഏതാണോ കുറവ് അത് കെട്ടിവയ്ക്കേണ്ടതാണ്. മൊത്തം ലേല സംഖ്യ 10,000 രൂപയിൽ കുറവാണെങ്കിൽ മുഴുവൻ തുകയും ലേലം കഴിഞ്ഞ ഉടനെ തന്നെ ഒടുക്കേണ്ടതാണ്. ലേല ദിവസം കൊടുക്കേണ്ട നിരതദ്രവ്യം കഴിച്ച് ബാക്കി സംഖ്യയ്ക്ക് ബാങ്ക് ഡ്രാഫ്റ്റുകളും താഴെപറയുന്ന വ്യവസ്ഥകൾക്ക് വിധേയമായി സ്വീകരിക്കുന്നതാണ്. ഡ്രാഫ്റ്റായി ഒടുക്കുന്ന സംഖ്യകൾ പണമായി മാറി സർക്കാർ കണക്കിൽ വരവ് വയ്ക്കപ്പെടുന്നതിനുശേഷമേ സംഖ്യ ഒടുക്കിയതായി കണക്കാക്കപ്പെടുകയുള്ളു. അതിനുശേഷമേ ലേല വസ്തുക്കൾ വിട്ടുകൊടുക്കുകയുള്ളു. ഡ്രാഫ്റ്റുകൾ ലേലക്കാരന് അക്കൗണ്ട് ഇല്ലാത്ത ഏതെങ്കിലും ബാങ്കുകളിൽ നിന്ന് മാറുകയാണെങ്കിൽ അതിനുള്ള കമ്മീഷൻ ലേലക്കാരൻ നൽകേണ്ടതാണ്. എന്നാൽ ഡ്രാഫ്റ്റ് ലേലം വിളിനടന്ന ഡിപ്പോയ്ക്ക് സമീപമുള്ള ദേശസാൽകൃത ബാങ്കുകളുടെ ഏതെങ്കിലും ശാഖകളുടെ പേരിലാണെങ്കിൽ പ്രസ്തുത ഡ്രാഫ്റ്റ് സ്വീകരിച്ച് മരംവിട്ട് കൊടുക്കുന്നതാണ്. ഒരേദിവസത്തെ ലേലത്തിൽ തന്നെ ഈട്ടിത്തടിയും മറ്റു തടികളും ലേലം ഉണ്ടെങ്കിൽ രണ്ട് ലേലങ്ങൾക്കും വെവ്വേറെ സംഖ്യകൾ മേൽ വിവരിച്ചകണക്കിൽ അടയ്ക്കേണ്ടതാണ്. ഏതെങ്കിലും സാഹചര്യത്തിൽ ഡ്രാഫ്റ്റുകൾ ബാങ്കിൽ നിന്ന് നിരസിക്കപ്പെടുകയാണെങ്കിൽ ഡ്രാഫ്റ്റ് ഹാജരാക്കിയ ആളിനെ വീഴ്ചക്കാരനായി പരിഗണിച്ച് ലേലവ്യവസ്ഥകൾ അനുസരിച്ച് നടപടികൾ സ്വീകരിക്കുന്നതായിരിക്കും.

(ബി) മേൽ വിവരിച്ച പ്രകാരം ലേല ദിവസം നിശ്ചിത സംഖ്യ ഒടുക്കാതിരുന്നാൽ അവർ വിളിച്ചലോട്ടുകളുടെ ലേലം റദ്ദു ചെയ്തതായി കണക്കാക്കി നിരതദ്രവ്യം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ടി ലോട്ടുകൾ വിളിച്ചെടുത്തവരുടെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യുന്നതും അങ്ങിനെ പുനർ ലേലത്തിൽ സംഭവിക്കുന്ന എല്ലാ നഷ്ടങ്ങൾക്കും ടി ലേലക്കാർ ഉത്തരവാദിയായിരിക്കുന്നതുമാണ്. അവരിൽ നിന്ന് നിയമാനുസൃതമായ എല്ലാനടപടികളും സ്വീകരിച്ച് നഷ്ടം ഈടാക്കുന്നതുമായിരിക്കും.

(സി) ബാക്കി പണം അടയ്ക്കലും തടികൾ നീക്കം ചെയ്യലും ലേലംസ്ഥിരപ്പെടുത്തിയതായുള്ള അറിയിപ്പും ബാക്കിതുക അടച്ചു തീർക്കാനുള്ള ചെല്ലാൻ ഫാറവും അയച്ച തിയതി മുതൽ രണ്ട് മാസത്തിനകം (60 ദിവസം) ചെല്ലാൻ ഫാറത്തിൽ കാണിച്ചിട്ടുള്ള സംഖ്യ ഏതെങ്കിലും ഖജനാവിൽ അടച്ച് ചെല്ലാൻ രസീത് ഡിപ്പോ ആഫീസർക്ക് എത്തിച്ചു കൊടുക്കേണ്ടതാണ്. ബാക്കിതുകയ്ക്ക് ബാങ്ക് ഡ്രാഫ്റ്റുകളും സ്വീകാര്യമാണ്. എന്നാൽ അത്തരം ഡ്രാഫ്റ്റുകൾ പണമായി സർക്കാർ കണക്കിൽ വരവുവയ്ക്കപ്പെട്ടശേഷം പിഴ ഏതെങ്കിലുംവരുന്നെങ്കിൽ അത് ഈടാക്കിയശേഷമേ ലേല സാധനങ്ങൾവിട്ടുകൊടുക്കുകയുള്ളു.

(ഡി) ബാക്കി സംഖ്യ ഖജനാവിൽ അടയ്ക്കേണ്ട അവസാനദിവസം ഒരു പൊതു ഒഴിവ് ദിവസമായി വരികയാണെങ്കിൽ അതിനടുത്ത പ്രവൃത്തി ദിവസം പിഴ കൂടാതെ പണം അടയ്ക്കാവുന്നതാണ്. ബാക്കിവില ഓരോ മുഴുവൻ ലോട്ടിന്റെയും തീർത്ത് അടയ്ക്കുന്ന പക്ഷം അതാതു ലോട്ടുകൾ മറ്റു ലേല വ്യവസ്ഥകൾക്ക് വിധേയമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. എന്നാൽ ലേലദിവസം അടച്ച സംഖ്യ ഏറ്റവും അവസാനം നീക്കം ചെയ്യുന്ന തടികളുടെ വിലയിലേയ്ക്ക് മാത്രമേ വക കൊള്ളിക്കുകയുള്ളു. ഇപ്രകാരം എല്ലാലോട്ടുകളും മുഴുവൻ സംഖ്യയും അടച്ചു തീർത്ത് ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന ദിവസം മുതൽ രണ്ട് മാസത്തിനുള്ളിൽ (60 ദിവസം) നീക്കം ചെയ്യേണ്ടതാണ്.

(ഇ) മേൽ വിവരിച്ച രണ്ട് മാസത്തിനകം പണം അടച്ച് മരം നീക്കം ചെയ്യാത്ത പക്ഷം 18% പലിശയോടു കൂടി ബാക്കി സംഖ്യ അടയ്ക്കുന്നതിന് ഒരു മാസം (30 ദിവസം) ഡിപ്പോ ആഫീസർ അനുവദിക്കുന്നതാണ്. മേൽ പ്രസ്താവിച്ച ദിവസത്തിനകവും പണം ഒടുക്കാതിരുന്നാൽ 24% പലിശയോട് 2½% സർചാർജോടു കൂടി വീണ്ടും ഒരു മാസത്തേയ്ക്ക് (30 ദിവസം) കൂടി ബന്ധപ്പെട്ട ഡിവിഷണൽ ഫോറസ്റ്റാഫീസർ അനുവദിക്കുന്നതാണ്. ഇങ്ങനെ പലിശകണക്കാക്കുമ്പോൾ ഒരു ദിവസമായാലും ഒരു മാസത്തെ പലിശ ഈടാക്കുന്നതായിരിക്കും. എന്നാൽ ഇപ്രകാരം കാലാവധി നീട്ടികൊടുക്കുന്നത് വെള്ളമരത്തിന് ബാധകമല്ല.

V ലേലത്തിൽ വിളിച്ചെടുത്ത സാധനങ്ങൾ നീക്കം ചെയ്യൽ

സർക്കാരിലേയ്ക്ക് അടയ്ക്കേണ്ട എല്ലാ സംഖ്യകളും അടച്ചതിനുശേഷം ചെല്ലാൻ രസീത് ഡിപ്പോ ആഫീസറെ ഏല്പിക്കുന്ന മുറയ്ക്ക് അടച്ചുതീർന്ന സംഖ്യയ്ക്ക് നീക്കം ചെയ്യാവുന്ന സാധനങ്ങൾക്ക് ഡിപ്പോ ആഫീസർ പെർമിറ്റ് കൊടുക്കുന്നതും അപ്രകാരം കൊടുക്കുന്ന പെർമിറ്റിന്റെ അടിസ്ഥാനത്തിൽ ലേലസാധനങ്ങൾ ലേലക്കാർ സ്വന്തം ചെലവിലും ഉത്തരവാദിത്വത്തിലും നീക്കം ചെയ്യേണ്ടതുമാണ്.

VI സമയത്തിന് പണം അടയ്ക്കുന്നതിലും സാധനങ്ങൾ നീക്കം ചെയ്യുന്നതിലും വീഴ്ച വരുത്തുന്നവർക്കുള്ള പിഴ.

മേൽ 4-ാം ഖണ്ഡികയിൽ വിവരിച്ചതനുസരിച്ച് പണം ഒടുക്കുന്നതിന് വീഴ്ച വരുത്തിയാൽ തൽസംബന്ധമായ തടികൾ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ ബോദ്ധ്യപ്പെടുത്തുന്ന നോട്ടീസുമുതൽ 105 ദിവസം കഴിഞ്ഞാലുടനെ ഡിവിഷണൽ ഫോറസ്റ്റാഫീസർ പുനർ ലേലത്തിനുള്ള നടപടികൾ സ്വീകരിക്കുന്നതാണ്. ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തിയതി മുതൽ നാലുമാസത്തിനകം എല്ലാ സംഖ്യകളും അടച്ചു തീർക്കാത്തപക്ഷം ലേലം റദ്ദാക്കുന്നതും ലേലക്കാരനെ 15 ദിവസത്തെ അവധിവെച്ച് നോട്ടീസ് കൊടുത്തതിനുശേഷം അതേ ഡിപ്പോയിലെ അടുത്ത ലേലദിവസം ഇപ്രകാരം റദ്ദുചെയ്ത വിഭവങ്ങൾ പുനർ ലേലം ചെയ്യുന്നതുമാണ്. തന്മൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും പുനർ ലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന ചെലവിനും ആദ്യ ലേലക്കാരൻ ഉത്തരവാദിയാകുന്നതുമാണ്. ടി നഷ്ടം താഴെ വിവരിക്കുന്ന പ്രകാരത്തിൽ ഈടാക്കുന്നതായിരിക്കും.

(എ) ലേല വ്യവസ്ഥപ്രകാരം ആദ്യലേലക്കാരൻ അടയ്ക്കേണ്ടതായ പലിശ, സർചാർജ്, വാടക മുതലായവയും ടിയാന്റെ ലേലത്തുകയും പുനർ ലേലത്തിൽ കുറവുവരികയാണെങ്കിൽ ആ വ്യത്യാസവും വ്യത്യാസമുള്ള

തുകയ്ക്കുള്ള വില്പന നികുതിയും പുനർ ലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടായിട്ടുള്ള ചെലവും ഈടാക്കുന്നതായിരിക്കും. പുനർ ലേലത്തിൽ എന്തെങ്കിലും ലാഭമുണ്ടായാൽ ആദ്യലേലക്കാരന് അതിൽ അവകാശമുണ്ടായിരിക്കുന്നതല്ല.

(ബി) ഗവൺമെന്റിലേയ്ക്ക് അടയ്ക്കേണ്ടതായ എല്ലാതുകകളും അടച്ചതിനുശേഷം ലേലം സ്ഥിരപ്പെടുത്തിയവിവരം അറിയിക്കുന്ന തീയതി മുതൽ രണ്ടു മാസത്തിനകം തറവാടക കൂടാതെ തടികൾ നീക്കം ചെയ്യാവുന്നതാണ്. ടി രണ്ടുമാസത്തിനുശേഷമുള്ള ആറുമാസം വരെ താഴെപറയുന്ന തറവാടക ഒടുക്കി തടികൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്.

ഉരുളൻ തടികളും അറപ്പ് ഉരുപ്പടികളും—ആദ്യത്തെ മാസത്തിന് ഒരു ക്യു.മീററിന് 2 രൂപ

ഒന്നാംതരവും രണ്ടാംതരവും തേക്കുകഴകൾ—ആദ്യത്തെ മാസത്തിന് 100 എണ്ണത്തിന് 8 രൂപ

മൂന്നാം തരവും നാലാം തരവും തേക്കുകഴകൾ—ആദ്യത്തെ മാസത്തിന് 100 എണ്ണത്തിന് 4 രൂപ

തേക്കിന്റെയും ഈട്ടിയുടെയും ബില്ലററ്സ്—ആദ്യത്തെ മാസത്തിന് ടണ്ണിന് 2 രൂപ

വിറക്—ആദ്യത്തെ മാസത്തിന് ടണ്ണിന് 1 രൂപ

മുള—ആദ്യമാസത്തിന് 100 എണ്ണത്തിന് 4 രൂപ

ഈറയും ചൂരലും—ആദ്യത്തെമാസത്തിന് 100 എണ്ണത്തിന് 1 രൂപ

മററു സാധനങ്ങൾ—അതാതു ഡി. എഫ്. ഒ. നിശ്ചയിക്കുന്ന നിരക്ക്

രണ്ടാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ ഇരട്ടിയും മൂന്നാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ മൂന്നിരട്ടിയും 4-ാമത്തെ മാസത്തിന് ഒന്നാം മാസത്തിന്റെ 4 ഇരട്ടിയും എന്ന ക്രമത്തിൽ പരമാവധി 6 മാസം വരെയും തറവാടക കൊടുത്ത് മുഴുവൻ പണമടച്ച സാധനങ്ങൾ നീക്കംചെയ്യാൻ അനുവദിക്കുന്നതാണ്. ഒരു മാസത്തിൽ കുറഞ്ഞകാലം ഒരു മാസമായി കണക്കാക്കി തറവാടക ഈടാക്കുന്നതാണ്. ഇങ്ങനെ തറവാടക കണക്കാക്കുമ്പോൾ മേൽപ്രസ്താവിച്ചിട്ടുള്ള ഒന്നാം മാസം മുതൽ തടി നീക്കം ചെയ്യാൻ അനുവദിക്കുന്ന മാസംവരെ മേൽ സൂചിപ്പിച്ച നിരക്കിൽ ഓരോ മാസത്തെ തറവാടകയും ക്രമാനുസരണം കണക്കാക്കി ഈടാക്കുന്നതാണ്.

(സി) മേൽ വിവരിച്ചപ്രകാരം 6 മാസത്തിനകം നീക്കം ചെയ്യാതെ കിടക്കുന്ന തടികൾ വീണ്ടും ലേലം ചെയ്യുന്നതും ഡിപ്പാർട്ടുമെന്റിന് ഇപ്രകാരമുള്ള ലേലത്തിന് ചിലവായ സംഖ്യയും തറവാടകയും മററും ഡിപ്പാർട്ടുമെന്റിലേക്ക് മുതൽ കൂട്ടിയശേഷം ബാക്കിയുള്ള ലേല സംഖ്യ ഫോറസ്ററ് ഡിപ്പോസിററായി കണക്കിൽ ചേർക്കുന്നതും തടി നീക്കംചെയ്യാൻ വീഴ്ച വരുത്തിയ ലേലക്കാരൻ അവകാശപ്പെടുന്ന സമയത്ത് തിരിയെ കൊടുക്കുന്നതുമാണ്. നഷ്ടമുണ്ടെങ്കിൽ ആദ്യലേലക്കാരനിൽ നിന്നും വസൂലാക്കുന്നതാണ്.

VII. മററു പൊതുവ്യവസ്ഥകൾ

(എ) ഈ ലേലത്തിൽ പരസ്യപ്പെടുത്തിയ വകുപ്പുകൾ പ്രകാരം ഗവൺമെന്റിലേക്ക് കിട്ടേണ്ടതായ ഏതൊരു സംഖ്യയും ഡിപ്പാർട്ടുമെന്റിൽ നിന്ന് ആവശ്യപ്പെടുന്ന സമയത്ത് ലേലക്കാരൻ അടയ്ക്കാൻ വീഴ്ച വരുത്തിയാൽ പ്രസ്തുത സംഖ്യകൾ ഭൂനികുതി കുടിശ്ശികയായി പരിഗണിച്ച് നിലവിലുള്ള നിയമപ്രകാരം ഈടാക്കുന്നതുമാണ്. ഡിവിഷണൽ ഫോറസ്ററാഫീസർക്ക് യുക്തമെന്നു തോന്നുന്ന മററു മാർഗ്ഗങ്ങളിൽ കൂടിയും ടി സംഖ്യ ഈടാക്കാൻ നടപടികൾ സ്വീകരിക്കാവുന്നതാണ്.

(ബി) ലേലം വിളിച്ചെടുത്തയാൾ സർക്കാരിലേക്ക് അടയ്ക്കേണ്ട ഏതെങ്കിലും സംഖ്യ അടയ്ക്കാൻ വീഴ്ച വരുത്തിയാൽ അയാൾ ഡിപ്പാർട്ടുമെന്റിന്റെ കീഴിലുള്ള മറെറതെങ്കിലും ഡിപ്പോയിൽ വിളിച്ചെടുത്തതും ബാക്കി വില അടയ്ക്കാത്തതുമായ സാധനങ്ങൾ വിട്ടുകൊടുക്കുന്നതല്ല. ഇതിൽവെച്ച് ഏതെങ്കിലും നാശനഷ്ടങ്ങൾ ഉണ്ടാവുകയാണെങ്കിൽ അതിനു ഡിപ്പാർട്ടുമെന്റ് ഉത്തരവാദിയാകുന്നതല്ല.

(സി) മുൻ ലേലങ്ങളിൽ പങ്കെടുത്ത് വീഴ്ച വരുത്തിയവർ എന്നു പ്രഖ്യാപിക്കപ്പെട്ടവരെ നേരിട്ടോ ഏജൻറു മുഖേനയോ ലേലത്തിൽ പങ്കെടുക്കാൻ അനുവദിക്കുന്നതല്ല.

(ഡി) അതാതു കാലത്ത് പ്രാബല്യത്തിൽ ഇരിക്കുന്ന വില്പന നികുതിയും മററു പ്രാദേശിക നികുതികളും കൊടുക്കുന്നതിന് ലേലക്കാർ ബാദ്ധ്യസ്ഥരായിരിക്കും.

(ഇ) ലേലവ്യവസ്ഥകൾ അനുസരിച്ച് പണം അടയ്ക്കാതെയും മററുവിധത്തിലും വീഴ്ച വരുത്തുന്നവരെ ഡിപ്പാർട്ടുമെന്റിന് യുക്തമെന്നു തോന്നുന്ന പക്ഷം സ്ഥിരമായി ബ്ലാക്കുലിസ്ററ് ചെയ്യാവുന്നതാണ്.

(എഫ്) അതാതുകാലത്ത് ഫോറസ്ററ് ആക്ററിലോ റൂൾസിലോ ഈ വ്യവസ്ഥകളെ ബാധിക്കുന്ന തരത്തിലുള്ള വ്യത്യാസങ്ങൾ വരുത്തുകയാണെങ്കിൽ അങ്ങനെ മാററുന്ന ചട്ടങ്ങൾക്കും ലേലക്കാർ വിധേയരായിരിക്കും.

മുകളിൽ കൊടുത്തിരിക്കുന്ന ലേല നിബന്ധനകൾ 1-10-1985 മുതൽ നടക്കുന്ന എല്ലാ തടിലേലങ്ങൾക്കും ബാധകമായിരിക്കും.

എൻ. ബി. സുബ്രഹ്മണ്യം,
കാലടി. ജില്ലാ വനപാലകൻ.

ഈട്ടി ലേല പരസ്യം

കെ. എ2.2234/85. 1985 ഡിസംബർ 10.

കാലടി ടിംബർ സെയിൽസ് ഡിവിഷനിൽപ്പെട്ട മുടിക്കൽ ഡിപ്പോയിൽ അട്ടിവച്ചിരിക്കുന്ന വിവിധ ക്ലാസിൽപ്പെട്ട ഈട്ടി തടികൾ 1986 ജനുവരിമാസം 17-ന് പകൽ 10 മണിക്ക് നിലവിലുള്ള ലേല നിബന്ധനകൾക്ക് വിധേയമായി തൃശ്ശൂർ സർക്കിൾ കൺസർവേറർ അവർകളോ കാലടി ടിംബർ സെയിൽസ് ഡിവിഷൻ ഫോറസ്ററാഫീസറോ പരസ്യമായി ലേല ചെയ്തു വിൽക്കുന്നതായിരിക്കും.

കൂടുതൽ വിവരങ്ങൾക്ക് ഗസററ് പരസ്യം നോക്കുകയോ മുടിക്കൽ ഗവൺമെന്റ് തടി ഡിപ്പോയിൽ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

ലേലസ്ഥലം—മുടിക്കൽ ഡിപ്പോ
ലേലത്തീയതി—17-1-1986
നിരതദ്രവ്യം—5000 രൂപ.

ഈട്ടിതടി — ഇനവിവരം

| | | | |
|---|---|---|---|
| 1. | ഈട്ടി | 1-ാം തരം | 30 ക്യു. മീ. |
| 2. | ടി | 2-ാം തരം | 40 ,, |
| 3. | ടി | 3-ാം തരം | 25 ,, |
| 4. | ടി | 4-ാം തരം | 5 ,, |

എൻ. സുബ്രമണ്യൻ,
കാലടി. ഡിവിഷണൽ ഫോറസ്ററാഫീസർ.

## MALAYATTUR DIVISION

കശുവണ്ടി ലേലപ്പരസ്യം

നമ്പർ സി2-8496/85. 1985 ഡിസംബർ 11.

ഈ ഡിവിഷനിലെ കാലടി റെയിഞ്ചിൽപ്പെട്ട 1956 കാരക്കാട് കശുമാവിൻ തോട്ടത്തിൽ (ഉദ്ദേശം 258.598 ഹെക്ടർ) നിന്നും 30-6-1986 വരെയുള്ള കാലത്തേക്ക് കശുവണ്ടി ശേഖരിച്ചു കേരളാ സ്റേററ് മാർക്കററിംഗ് ഫെഡറേഷനോ അതിന്റെ സബ് ഏജൻറുകൾക്കോ വിൽക്കുന്നതിനുള്ള അവകാശം 8-1-1986-ന് രാവിലെ 11 മണിക്ക് കോടനാട്ടുള്ള മലയാററൂർ ജില്ലാ വനപാലകന്റെ കാര്യാലയത്തിൽവച്ച് പരസ്യമായി ലേലം

ചെയ്തു വിൽക്കുന്നതാണ്. 19-11-1985-ലെ കേരള ഗസററിൽ പരസ്യപ്പെടുത്തിയിരിക്കുന്ന ഈ കാര്യാലയത്തിലെ 4-11-1985-ലെ സി2-8496/85-ാം നമ്പർ പരസ്യത്തിലെ എല്ലാ നിബന്ധനകളും ഈ ലേലത്തിന് ബാധകമായിരിക്കും.

ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ അവരുടെ കേൾവിലാസവും കയ്യൊപ്പും സാക്ഷ്യപ്പെടുത്തിയ ഒരു സർട്ടിഫിക്കററ് ബന്ധപ്പെട്ട വില്ലേജാഫീസറിൽനിന്നും വാങ്ങി സമർപ്പിച്ചിരിക്കണം.

ലേല ദിവസം ഒരു പൊതു ഒഴിവു ദിവസമായി വന്നാൽ ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വച്ച് നടത്തുന്നതാണ്.

നിരതദ്രവ്യം—5000 രൂപ.

കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെട്ട ഗസററു പരസ്യം നോക്കുകയോ ഈ കാര്യാലയത്തിൽ അന്വേഷിക്കുകയോ ചെയ്യുക.

വി. കെ. രാമചന്ദ്രൻ,
ജില്ലാ വനപാലകൻ,
(കേരളാ ഗവർണ്ണർക്കുവേണ്ടി).

മലയാററൂർ.

## CHALAKUDY DIVISION

I

തൊണ്ടി ലേലപ്പരസ്യം

സിസി3. 1480/85. 1985 ഡിസംബർ 4.

ഈ ഡിവിഷനിൽ താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്ററു കേസുകളിൽപ്പെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ മുതലായവ അതതിനു നേരെ പട്ടികയിൽ കാണിച്ചിരിക്കുന്ന തിയതികളിൽ പകൽ 10 മണിക്ക് 1984 സെപ്ററംബർ 18-ാം തിയതിയിലെ 400 മുതൽ 403 വരെ പേജുകളിൽ വിവരിക്കുന്ന വ്യവസ്ഥകൾക്കും 1984-ലെ കേരള ഗവൺമെൻറിൻെറ കേരള ഫോറസ്ററ് അമൻറ്മെൻറ് ഓർഡിനൻസ് നമ്പർ 65 അനുസരിച്ചും അതാത് റെയിഞ്ചിൽ വെച്ച് ചാലക്കുടി ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. നിർദ്ദിഷ്ട ദിവസം ഒരു പൊതു ഒഴിവുദിവസമായി വന്നാൽ അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും.

കൂടുതൽ വിവരങ്ങൾക്ക് അതാത് റെയിഞ്ചാഫീസുകളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

നിരതദ്രവ്യം—500 (അഞ്ഞൂറ്) രൂപ.

പട്ടിക

| റെയിഞ്ചിൻെറ പേര് | ജനുവരി | ഫെബ്രുവരി | മാർച്ച് |
|---|---|---|---|
| പരിയാരം | 27-1-1986 | 24-2-1986 | 21-3-1986 |
| വെള്ളിക്കുളങ്ങര | 28-1-1986 | 25-2-1986 | 24-3-1986 |
| പാലപ്പിള്ളി | 29-1-1986 | 26-2-1986 | 25-3-1986 |

II

ലേലപ്പരസ്യം

നമ്പർ സി സി3-5293/84. 1985 ഡിസംബർ 9.

ഈ ഡിവിഷൻെറ അധീനത്തിലുള്ളതും ഇപ്പോൾ പരിയാരം റെയിഞ്ചാഫീസ് കോമ്പൗണ്ടിൽ സൂക്ഷിച്ചിട്ടുള്ളതുമായ 1969 മോഡൽ നിസ്സാൻ ട്രക്ക് നമ്പർ കെ. ആർ. എഫ്. 8980 ചാലക്കുടി ഡിവിഷണൽ ഫോറസ്ററാഫീസിൽ വച്ച് 1986 ജനുവരി മാസം 22-ാം തിയതി പകൽ 3 മണിക്ക് ചാലക്കുടി ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ കേരള ഗവൺമെൻറ് ഗസററിൽ ഫോറസ്ററ് ഷീററ് പേജ് 446 ആയി പരസ്യപ്പെടുത്തിയിരിക്കുന്ന ഈ ആഫീസിലെ നമ്പർ സിസി4-1917/83 തിയതി 10 സെപ്ററംബർ 1983-ലെ ലേല നിബന്ധനകൾക്ക് വിധേയമായി ലേലം ചെയ്തു വിൽക്കുന്നതായിരിക്കും.

ലേലത്തിൽ പങ്കു കൊള്ളുവാൻ ആഗ്രഹിക്കുന്നവർ ലേലത്തിനുമുമ്പ് 5,000 (അയ്യായിരം) രൂപ നിരതദ്രവ്യം കെട്ടിവെക്കേണ്ടതും ലേലത്തിൽ കൂടുതൽ വിലയ്ക്ക് വിളിച്ചാൽ ലേലത്തുകയുടെ മൂന്നിലൊരുഭാഗം (നിരതദ്രവ്യം ഉൾപ്പെടെ) ലേലം കഴിഞ്ഞ ഉടൻതന്നെ കെട്ടിവെക്കേണ്ടതാണ്.

ലേലത്തിൽ പങ്കു കൊള്ളുന്നവർ പരിയാരം റെയിഞ്ചാഫീസ് കോമ്പൗണ്ടിൽ സൂക്ഷിച്ചിരിക്കുന്ന ടി വാഹനം നേരിൽ കണ്ട് ബോദ്ധ്യപ്പെടേണ്ടതാണ്. ലേലത്തിനു ശേഷം യാതൊരു വിധ പരാതികളും സ്വീകരിക്കുന്നതല്ല.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിൽ അന്വേഷിക്കുകയോ ഗസററു പരസ്യം നോക്കുകയോ ചെയ്യേണ്ടതാണ്.

ലേലത്തിയതിയും സമയവും—22-1-1986 പകൽ 3 മണിക്ക്

സ്ഥലം—ഡിവിഷണൽ ഫോറസ്ററാഫീസ്, ചാലക്കുടി.

നിരതദ്രവ്യം—5,000 രൂപ (അയ്യായിരം) രൂപ മാത്രം.

അബ്രഹാം വർഗ്ഗീസ്,
ഡെപ്യൂട്ടി കൺസർവേറർ
ഓഫ് ഫോറസ്ററ്,
(കേരളാ ഗവർണ്ണർക്കുവേണ്ടി)

ചാലക്കുടി.

## TRICHUR DIVISION

AUCTION SALE OF JEEP

No. T.O. 7722/80. *10th December 1985.*

It is hereby notified for the information of the public that an old Willys 4 wheel drive petrol Jeep bearing registration No. K.L.K. 2869 which has been confiscated under section 61 A of the Kerala Forest Act will be sold in public auction at 11 a.m. on 16-1-1986 at Forest Check Post at Vaniampara by the Divisional Forest Officer, Trichur or any officer authorised by him for the purpose.

2. If the notified date happens to be a public holiday the auction will be conducted at the same time and place on the next working day.

3. The vehicle will be auctioned on as is where is condition. The intending bidders may inspect the vehicle kept at Vaniampara Forest Check Post Compound with the permission of the Range Officer, Peechi on any working day prior to the date of auction.

4. Intending bidders should deposit an earnest money of Rs. 1000 (Rupees one thousand only) before the commencement of the auction.

5. The auctioning officer reserves himself the right to accept or reject any bid without assigning any reason thereof and also to include, delete or modify any of the condition of the sale at the time of auction.

6. Rule notified under G. O. (P) 62/76/AD. dated 23-2-1976 and published in the Gazette dated 9-3-1976 shall be binding on any person who attests copy of sale notification in token of having satisfied with the conditions of the sale.

7. The auction sale is subject to confirmation by the competent authority.

8. The confirmation of the sale will be intimated to the bidder and he shall remit the full value of the vehicle less earnest money deposit and the sales tax as per rules and remove the vehicle within 15 days from date of intimation of the confirmation of sale.

9. If the bidder fails to remit the value within the 15 days specified above a further period of 15 days may be allowed for the remittance of the balance dues and removal of the vehicle subject to payment of penal interest at 12% per annum and retaining fee of Rs. 25 (Rupees twenty five only) per day.

10. If the balance dues is not remitted within 30 days from the date of intimation of confirmation of the sale, the vehicle will be reauctioned at the risk and loss of the original bidder and the earnest money deposited by him will be forfeited to the Government. If any loss is sustained in the reauction, the Divisional Forest Officer, Trichur shall have the right to recover the loss from the defaulted bidder as in the case of arrears of revenue by adopting R. R. Act in force or at any manner which he deems fit.

11. Further details can be had from the Divisional Forest Officer, Trichur or from the Range Officer, Peechi at any working day prior to the date of auction.

BABUJI A. GEORGE,
*Deputy Conservator of Forests.*
(For and on behalf of the Governor of Kerala State.)

Trichur.

---

## SPECIAL DIVISION, PALGHAT

ലേല പരസ്യം

(1)

ഇ3. 5579/84.　　1985 ഡിസംബർ 7.

കേരളാ ഫോറസ്റ്റ് ആക്ടിലെ 61 (എ) വകുപ്പ് പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസ് പരിസരത്തു സൂക്ഷിച്ചിരിക്കുന്നതുമായ എം.ഡി.ഇ. 1720 നമ്പരായുള്ള അംബാസിഡർ കാർ 1986 ജനുവരി മാസം 27-ാം തീയതി തിങ്കളാഴ്ചയോ അന്നു നടന്നില്ലെങ്കിൽ 1986 ജനുവരി മാസം 31-ാം തീയതി വെള്ളിയാഴ്ചയോ 11 മണിക്കു പാലക്കാട് റെയിഞ്ചാഫീസിൽ വച്ച് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. മേപ്പടി ദിവസം ഒരു പൊതു ഒഴിവു ദിവസമായി പ്രഖ്യാപിക്കുന്ന പക്ഷം ലേലം അടുത്ത പ്രവൃത്തി ദിവസം കൃത്യസമയത്തുതന്നെ നടത്തുന്നതായിരിക്കും.

ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ മേൽപ്പടി കാർ പാലക്കാട് റെയിഞ്ചാഫീസ് പരിസരത്ത് വെച്ച് പാലക്കാട് റെയിഞ്ചാഫീസറുടെ സമ്മതപ്രകാരം കണ്ട് ഗുണദോഷങ്ങൾ നോക്കി തൃപ്തിപ്പെടേണ്ടതാണ്. ലേലത്തിനുശേഷം യാതൊരു പരാതിയും സ്വീകരിക്കുന്നതല്ല.

നിരതദ്രവ്യം 500 രൂപ ലേലം തുടങ്ങുന്നതിന് അര മണിക്കൂർ മുൻപ് കെട്ടി വെയ്ക്കേണ്ടതാണ്. ലേലം പിടിച്ചെടുക്കുന്ന ആൾ ലേലാവസാനം ലേലത്തുകയുടെ മൂന്നിൽ ഒരു ഭാഗമോ 10,000 രൂപയോ (പതിനായിരം) അതോ മുഴുവൻ ലേലത്തുകയോ ഏത് അധികമെന്നാൽ (നിരതദ്രവ്യം കഴിച്ച്) ആയത് അടച്ച് രസീത് വാങ്ങിക്കേണ്ടതാണ്. ലേലത്തുക പതിനായിരം രൂപയിൽ കുറവാണെങ്കിൽ ലേലത്തുക അടച്ചാൽ മതിയാവുന്നതാണ്. ഇതിന് വീഴ്ച വരുത്തുന്നപക്ഷം നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യുന്നതുമായിരിക്കും. കൂടാതെ ലേലം സ്ഥിരപ്പെടുത്തി അറിവു തന്ന് 15 ദിവസത്തിനുള്ളിൽ മുഴുവൻ ലേലസംഖ്യയും ടാക്സുകളും അടച്ച് കാർ ഏറ്റെടുക്കേണ്ടതാണ്. ലേലത്തെ പറ്റി അധികാരപ്പെട്ട ഉദ്യോഗസ്ഥന്റെ തീരുമാനത്തിന് മുൻപ് ലേലം കൊണ്ട ആൾ ലേലത്തിൽ നിന്ന് പിൻമാറാൻ പാടുള്ളതല്ല.

23-2-1976-ാം തീയതിയിലെ ജി. ഒ. (പി) 62/76-ാം നമ്പരായി പ്രസിദ്ധീകരിച്ച നിബന്ധനകൾ കൂടുതൽ തുകയ്ക്ക് ലേലം കൊണ്ട ആൾക്ക് ബാധകമാക്കുന്നതാണ്.

ലേലത്തിനെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ഓഫീസിലോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

(2)

ഇ3. 11462/84.　　1985 ഡിസംബർ 10.

കേരള ഫോറസ്റ്റ് ആക്ടിലെ 61 (എ) വകുപ്പ് പ്രകാരം സർക്കാരിലേക്ക് കണ്ട് കെട്ടിയതും പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസ് പരിസരത്ത് സൂക്ഷിച്ചിരിക്കുന്നതുമായ കെ. എൽ. എഫ്. 2838-ാം നമ്പരായുള്ള സ്റ്റാൻഡേർഡ് കാർ 1986 ജനുവരി മാസം 27-ാം തീയതി തിങ്കളാഴ്ചയോ അന്ന് നടന്നില്ലെങ്കിൽ 1986 ജനുവരി 31-ാം തീയതി വെള്ളിയാഴ്ചയോ 11 മണിക്ക് പാലക്കാട് റെയിഞ്ചാഫീസിൽ വെച്ച് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാകുന്നു. മേൽപ്പടി ദിവസം ഒരു പൊതു ഒഴിവ് ദിവസമായി പ്രഖ്യാപിക്കുന്നപക്ഷം ലേലം അടുത്ത പ്രവർത്തി ദിവസം കൃത്യസമയത്തു തന്നെ നടത്തുന്നതായിരിക്കും.

ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ മേപ്പടി കാർ പാലക്കാട് റെയിഞ്ചാഫീസ് പരിസരത്ത് വെച്ച് പാലക്കാട് റെയിഞ്ചാഫീസറുടെ സമ്മതപ്രകാരം

കണ്ട് ഗുണഗണങ്ങളും നോക്കി തൃപ്തിപ്പെടേണ്ടതാണ്. ലേലത്തിനു ശേഷം യാതൊരു പരാതിയും സ്വീകരിക്കുന്നതല്ല.

നിരതദ്രവ്യം 500 രൂപ ലേലം തുടങ്ങുന്നതിന് അരമണിക്കൂർ മുൻപ് കെട്ടിവെക്കേണ്ടതാണ്. ലേലം പിടിച്ചെടുക്കുന്ന ആൾ ലേലാവസാനം ലേലത്തുകയുടെ മൂന്നിൽ ഒരു ഭാഗമോ, 10,000 (പതിനായിരം) രൂപയോ, ഏതാണ് അധികമെന്നാൽ (നിരതദ്രവ്യം കഴിച്ച്) ആയത് അടച്ച് രശീതി വാങ്ങിക്കേണ്ടതാണ്. ലേലത്തുക 10,000 രൂപയിൽ കുറവാണെങ്കിൽ ലേലത്തുക അടച്ചാൽ മതിയാവുന്നതാണ്. ഇതിന് വീഴ്ച വരുത്തുന്നപക്ഷം നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടു കെട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യുന്നതുമായിരിക്കും. കൂടാതെ ലേലം സ്ഥിരപ്പെടുത്തി അറിയുന്ന് 15 ദിവസത്തിനുള്ളിൽ മുഴുവൻ ലേലസംഖ്യയും, ടാക്സുകളും അടച്ച് കാററ് ഏറെടുക്കേണ്ടതാണ്. ലേലത്തെപ്പററി അധികാരപ്പെട്ട ഉദ്യോഗസ്ഥന്റെ തീരുമാനത്തിന് മുൻപു ലേലം കൊണ്ടയാറം ലേലത്തിൽ നിന്ന് പിൻമാറാൻ പാടുള്ളതല്ല.

23-2-1976-ാം തീയതിയിലെ ജി. ഒ. (പി) 62/76 നമ്പരായി പ്രസിദ്ധീകരിച്ച നിബന്ധനകൾ കൂടുതൽ തുകയ്ക്ക് ലേലം കൊണ്ടയാറക്ക് ബാധകമാകുന്നതാണ്.

ലേലത്തിനെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ഓഫീസിലോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

സ്പെഷ്യൽ ഡിവിഷൻ,
പാലക്കാട്.

എം. രാമചന്ദ്രൻ,
ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർ.

## പാലക്കാട് ഡിവിഷൻ

### തൊണ്ടി ലേലപ്പരസ്യം

O. 5376/85. 1985 ഡിസംബർ 16.

പാലക്കാട് (ടി) ഡിവിഷനിൽപ്പെട്ട ഒലവക്കോട്, മണ്ണാർക്കാട് എന്നീ റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസ്സുകളിൽ ഉൾപ്പെട്ടതായ തൊണ്ടിതടികൾ, വിറക്, കഴ മുതലായവ അതാതു റെയിഞ്ചാഫീസുകളിൽ വെച്ചു ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ, റെയിഞ്ചാഫീസറോ അന്ന് നിലവിലിരിക്കുന്ന സർക്കാർ തടി ഡിപ്പോകളിലെ ലേല വ്യവസ്ഥകളനുസരിച്ച് താഴെ കാണിച്ചിരിക്കുന്ന തീയതികളിൽ പകൽ 11 മണിക്ക് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതായിരിക്കും. ലേലത്തിന് നിശ്ചയിച്ചിരിക്കുന്ന തീയതികൾ പൊതു ഒഴിവു ദിവസമാകാനിടയായാൽ അടുത്ത പ്രവർത്തി ദിവസങ്ങളിൽ നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതാണ്. ലേലത്തെ സംബന്ധിച്ചു കൂടുതൽ വിവരങ്ങൾക്ക് അതത് റെയിഞ്ചാഫീസുകളിൽ അന്വേഷിക്കുകയോ, 1984 നവംബർ 13 ലെ ഗസററ്, 478 മുതൽ 481 വരെയുള്ള പേജുകൾ നോക്കുകയോ ചെയ്യേണ്ടതാണ്.

| ഒലവക്കോട് (ടി) റെയിഞ്ച് | മണ്ണാർക്കാട് (ടി) റെയിഞ്ച് |
|---|---|
| 25-1-1986 | 28-1-1986 |
| 25-2-1986 | 24-2-1986 |
| 24-3-1986 | 25-3-1986 |
| 26-4-1986 | 24-4-1986 |
| 24-5-1986 | 26-5-1986 |
| 27-6-1986 | 25-6-1986 |
| 25-7-1986 | 26-7-1986 |
| 28-8-1986 | 25-8-1986 |
| 25-9-1986 | 27-9-1986 |
| 28-10-1986 | 25-10-1986 |
| 26-11-1986 | 27-11-1986 |
| 27-12-1986 | 29-12-1986 |

പാലക്കാട്.

ആർ. രാജരാജവർമ്മ,
മണ്ഡല വനപാലകൻ,
(കേരള ഗവർണ്ണർക്കുവേണ്ടി).

## TIMBER SALES DIVISION, KOZHIKODE

### RESALE NOTIFICATION

No. G. 3415/83. *12th December 1985.*

It is hereby notified for the information of the public that 615.306 cum. of teakwood logs selected by the Representative of Mazagon Dock Limited Bombay from Chaliyam Depot on 5-11-1984, 6-11-1984 and 7-11-1984 and subsequently allotted to the firm by the Chief Conservator of Forests as per order No. FU (3) 34485/83 dated 6-4-1985 will be sold in public auction at the risk and loss of the Firm on 14-1-1986 at 10 a.m. at Chaliyam depot by the Divisional Forest Officer, Timber Sales Division, Kozhikode or any other Officer authorised for the purpose as per the conditions published in the Kerala Gazette dated 28-8-1984 at pages 372 to 375 in this office No. T3. 2727/84 dated 9-8-1984 with the amendments made as per the notification published in the Kerala Gazette dated 15-1-1985 at page 25 in this office No. T3 2727/84 dated 31-12-1984 as the firm has defaulted in the payment of value and removal of timber within the time prescribed.

For further details, please contact this office or Depot Range Officer, Chaliyam on any working day.

ചാലിയം ഡിപ്പോവിൽനിന്നും മസഗോൺ ഡോക്ക് ലിമിററഡ് ബോംബെ എന്ന സ്ഥാപനത്തിനുവേണ്ടി 5-11-1984, 6-11-1984, 7-11-1984 എന്നീ തീയതികളിൽ പ്രസ്തുത സ്ഥാപനത്തിന്റെ പ്രതിനിധി തെരഞ്ഞെടുത്തതും, മുഖ്യ വനപാലകൻ അദ്ദേഹത്തിന്റെ എഫ്.യു. (3) 34485/83 തീയതി 6-4-1985 പ്രകാരം അനുവദിച്ചു കൊടുത്തതുമായ 615.306 ക്യു. മീററർ തേക്ക് തടികൾ പ്രസ്തുത കമ്പനി പണം അടച്ച് നിശ്ചിത സമയത്തിനുള്ളിൽ നീക്കം ചെയ്യുന്നതിൽ പരാജയപ്പെട്ടതിനാൽ തടികൾ ടി കമ്പനിയുടെ നഷ്ടോത്തരവാദിത്വത്തിൽ 1986 ജനുവരി 14-ാം തീയതി രാവിലെ 10 മണിക്ക് 28-8-1984-ലെ കേരള ഗസററിൽ 372 മുതൽ 375 വരെ പേജുകളിൽ ഈ ആഫീസിലെ ടി3. 2727/84-ാം തീയതി 9-8-1984 ആയി പ്രസിദ്ധീകരിച്ച നിബന്ധനകളും ആയതിന് 15-1-1985-ലെ കേരള ഗസററിൽ 25-ാം പേജിൽ ഈ ആഫീസിലെ ടി 3-2727/84 തീയതി 31-12-1984 ആയി പ്രസിദ്ധീകരിച്ച ഭേദഗതിക്കും വിധേയമായി ചാലിയം ഡിപ്പോവിൽവെച്ച് കോഴിക്കോട് തടി വില്പന വിഭാഗം മണ്ഡല വനപാലകനോ, അധികാരപ്പെടുത്തിയ മററുദ്യോഗസ്ഥനോ പരസ്യമായി ലേലംചെയ്തു വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് ഈ ഓഫീസിലോ ചാലിയം ഡിപ്പോ ഓഫീസിലോ ഓഫീസ് സമയങ്ങളിൽ അന്വേഷിക്കുക.

Kozhikode.

PAUL P. KUNNATH,
*Divisional Forest Officer.*
(For and on behalf of the Governor of Kerala)

## കോഴിക്കോട് സ്പെഷ്യൽ ഡിവിഷൻ

### ലേല പരസ്യം

നമ്പർ.ജി.7790/85. (G). 1985 ഡിസംബർ 3.

കോഴിക്കോട് സ്പെഷ്യൽ ഫോറസ്റ്റ് ഡിവിഷന്റെ കീഴിലുള്ള കല്പററ റെയിഞ്ചിൽ തരിയോട് വില്ലേജിൽപ്പെട്ടതും (സർവ്വേ നമ്പർ 690) കുററ്യാടി ഓഗ്മെന്റേഷൻ സ്കീമിന് വേണ്ടി ഇലക്ട്രിസിററി ബോർഡിന് കൈമാററം ചെയ്യാൻ ഉദ്ദേശിക്കുന്ന 12.12 ഹെക്ടർ സ്ഥലത്തു നിന്നും വെട്ടി ശേഖരിച്ച് അട്ടിവെച്ചതായ 1½ മെട്രിക് ടൺ വീട്ടി ബില്ലററും 42.525 ക്യൂബിക് മീററർ തററു മരങ്ങളും 220 മെട്രിക് ടൺ വിറകും 1985 നവംബർ മാസം 19-ാം തീയതി കേരളാ ഗസററിൽ 446 മുതൽ 448 വരെയുള്ള പേജുകളിൽ പ്രസിദ്ധപ്പെടുത്തിയ ലേല വ്യവസ്ഥകൾക്ക് വിധേയമായി 1986 ജനുവരി മാസം 8-ാം തീയതി പകൽ 10 മണിക്ക്

തരിയോട് കൊസാനി എന്ന സ്ഥലത്തുവെച്ച് കോഴിക്കോടു സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു.

(2) ലേലത്തിൽ പങ്കുകൊള്ളുവാൻ ഉദ്ദേശിക്കുന്നവർ അവരുടെ സ്ഥിരമായ മേൽവിലാസവും ഒപ്പും സാക്ഷ്യപ്പെടുത്തിയ ഒരു സർട്ടിഫിക്കററ് ബന്ധപ്പെട്ട വില്ലേജാഫീസറിൽ നിന്നും വാങ്ങി നിരതദ്രവ്യം കെട്ടിവെക്കുന്നതിന് മുൻപായി സമർപ്പിക്കേണ്ടതാണ്. ഇപ്രകാരം ഉള്ള സർട്ടിഫിക്കററ് ഹാജരാക്കാത്തവരെ ലേലത്തിൽ പങ്കുകൊള്ളുവാൻ അനുവദിക്കുന്നതല്ല.

(3) ലേല ദിവസം പൊതു ഒഴിവു ദിവസമായി വന്നാൽ അടുത്ത പ്രവർത്തി ദിവസം മേൽ പ്രസ്താവിക്കപ്പെട്ട സ്ഥലത്തും സമയത്തും വെച്ച് നടത്തുന്നതാകുന്നു.

നിരതദ്രവ്യം—2000 ഉറുപ്പിക.

സ്പെഷ്യൽ ഡിവിഷൻ, കോഴിക്കോട്.

പി. ഗോപിനാഥൻ, ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## സിട്രിഡോറാ യൂക്കാലിപ്റ്റസ് ഇലയുടെ ലേല പരസ്യം

നമ്പർ ജി. 6818/85. 1985 ഡിസംബർ 5.

ഈ ഡിവിഷനിൽപ്പെട്ട കൽപ്പററ റെയിഞ്ചിലെ താഴെ പട്ടികയിൽ വിവരിക്കുന്ന യൂക്കാലിപ്റ്റസ് മരങ്ങളുടെ ഇലകൾ ശേഖരിച്ച് നീക്കം ചെയ്യുന്നതിനുള്ള അവകാശം സാധാരണ ചെറുകിട വന വിഭവങ്ങളുടെ ലേലവ്യവസ്ഥകൾക്ക് വിധേയമായി 1986 ജനുവരി മാസം 15-ാം തീയതി പകൽ 11 മണിക്ക് ഈ ആഫീസിൽ വെച്ച് കോഴിക്കോട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററ് ആഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. പ്രസ്തുത ദിവസം ഒരു പൊതു ഒഴിവ് ദിവസമായി വന്നാൽ അടുത്ത പ്രവർത്തി ദിവസം നിർദ്ദിഷ്ട സ്ഥലത്തും സമയത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും. ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ ലേല ദിവസത്തിനു മുമ്പായി താഴെ പറയുന്ന യൂക്കാലിപ്റ്റസ് തോട്ടങ്ങളിലെ ശേഖരിക്കാവുന്ന ഇലകൾ കണ്ട് ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാണ്. യൂക്കാലിപ്റ്റസിന്റെ തലപ്പ്, തൊലി തുടങ്ങിയവയ്ക്ക് കരാറുകാരന് അവകാശമില്ലാത്തതാണ്.

ലേല തീയതി—15-1-1986.

ലേല സ്ഥലം—ഡിവിഷണൽ ഫോറസ്ററ് ആഫീസ് സ്പെഷ്യൽ ഡിവിഷൻ, കോഴിക്കോട്.

നിരതദ്രവ്യം—500 രൂപ.

സെക്യൂരിററി ഡിപ്പോസിററ്—കരാർ വിലയുടെ പത്ത് ശതമാനമോ ഇതിൽ ഏതത് കൂടുതലോ ആ തുക.

കരാർ കാലാവധി—ഉടമ്പടി തീയതി മുതൽ 28-2-1986 വരെ.

| സി.എഫ്. സി. നമ്പർ | പ്ലാന്റേഷന്റെ പേരും സ്ഥലവും | വിസ്തീർണ്ണം | മരങ്ങളുടെ എണ്ണം | റെയിഞ്ച് | പ്രതീക്ഷിക്കുന്ന ഉല്പാദനം കിലോഗ്രാം |
|---|---|---|---|---|---|
| 96 | റീ.സ. നമ്പർ 117/1എ1എ പുറക്കാടി. | .8 ഏക്കർ | 840 | കല്പ്പററ | 5000 |
| 80 | 186 കോട്ടപ്പടി. | 5 ഏക്കർ | .. | കല്പ്പററ | 1200 |

(1) ലേലം കഴിഞ്ഞാലുടൻ വിജയി ആകുന്ന ആൾ ലേലത്തുകയുടെ മൂന്നിൽ ഒരു ഭാഗം (നിരതദ്രവ്യം ഉൾപ്പെടെ) ആഫീസിൽ ഒടുക്കി രസീത് വാങ്ങേണ്ടതാണ്.

(2) ലേലം സ്ഥിരപ്പെടുത്തിയ നോട്ടീസ് തീയതി മുതൽ 15 ദിവസത്തിനകം മുഴുവൻ ലേലത്തുകയും അതിൻമേലുള്ള വിൽപ്പന നികുതിയും, വന വികസന നികുതിയും സെക്യൂരിററി ഡിപ്പോസിററും അടച്ച് 3½ രൂപയുടെ മുദ്രപത്രത്തിൽ ഉടമ്പടിയിൽ ഒപ്പുവെയ്ക്കേണ്ടതാണ്.

(3) മേൽപ്രകാരം നിശ്ചിത ദിവസത്തിനുള്ളിൽ കരാർവെയ്ക്കുന്നതിന് വീഴ്ച വരുത്തിയാൽ ഡിപ്പാർട്ടുമെൻറിന്റെ നിലവിലുള്ള വ്യവസ്ഥകൾക്ക് വിധേയമായി കരാർ വെയ്ക്കുന്നതിന് 15 ദിവസത്തെ സമയം കൂടി ഡിവിഷണൽ ഫോറസ്ററ് ആഫീസർക്ക് യുക്തമെന്ന് തോന്നിയാൽ അനുവദിക്കാവുന്നതാണ്. വീണ്ടും കരാറുകാരൻ കരാറുവെയ്ക്കുന്ന കാര്യത്തിൽ വീഴ്ചവരുത്തിയാൽ ലേലക്കാരൻ ഒടുക്കിയിട്ടുള്ള മുഴുവൻ തുകയും സർക്കാരിലേയ്ക്ക് മുതൽ കൂട്ടി ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം ചെയ്തു വിൽക്കുന്നതും പുനർ ലേലത്തിൽ സർക്കാരിന് ലാഭം കിട്ടിയാൽ ആ തുക മുൻ ലേലക്കാരന് അവകാശമില്ലാത്തതും, സർക്കാരിന് നഷ്ടം ഉണ്ടായാൽ അപ്രകാരമുള്ള മുഴുവൻ നഷ്ടവും ലേലക്കാരനിൽ നിന്ന് നിയമാനുസൃതം ഈടാക്കുന്നതുമായിരിക്കും.

(4) കരാർ കാലാവധിക്കുള്ളിൽ തന്നെ കരാറുകാരൻ ആവശ്യപ്പെട്ട ഇലകൾ ശേഖരിച്ച് കല്പ്പററ റെയിഞ്ചാഫീസിൽ നിന്നും ക്രമപ്രകാരം പാസുവാങ്ങി നീക്കം ചെയ്യേണ്ടതാണ്.

(5) യാതൊരു കാരണവശാലും കരാറ് കാലാവധി നീട്ടിക്കൊടുക്കുന്നതല്ല.

(6) അധികാരപ്പെട്ട ഉദ്യോഗസ്ഥൻമാർ യഥാസമയം നൽകുന്ന നിർദ്ദേശങ്ങൾ ലേലക്കാരന് ബാധകമായിരിക്കുന്നതാണ്.

(7) ഇലകൾ ശേഖരിച്ച് നീക്കം ചെയ്യുന്നതിനുവേണ്ടി 6 സെൻറി മീററർ മുകളിൽ ചുററളവുള്ള കമ്പുകൾ യാതൊരു പ്രകാരത്തിലും മുറിക്കാൻ പാടില്ല.

(8) സർക്കാർ ഉത്തരവ് നംബർ.ജി.ഒ. (പി) 62/76 എ. സി. തീയതി 23-2-1976 അനുസരിച്ച് വിജയിയായ ലേലക്കാരൻ യാതൊരു പ്രകാരത്തിലും ലേലത്തിൽ നിന്ന് ഒഴിഞ്ഞുമാറാൻ പാടില്ലാത്തതാണ്.

(9) ഉടമ്പടി കാലാവധി ഉടമ്പടി തീയതി മുതൽ 28-2-1986 വരെയാണ്.

(10) ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ നിരതദ്രവ്യം ഒടുക്കുന്നതിനുമുമ്പായി വില്ലേജാഫീസിൽ നിന്നുള്ള ഐഡൻറിററി സർട്ടിഫിക്കററ് ബന്ധപ്പെട്ട ആഫീസർ മുമ്പാകെ ഹാജരാക്കണം.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ. കല്പ്പററ റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

സ്പെഷ്യൽ ഡിവിഷൻ, കോഴിക്കോട്.

ഗോപിനാഥൻ, ഡിവിഷണൽ ഫോറസ്ററ് ആഫീസർ. (കേരളാ ഗവർണ്ണർക്കുവേണ്ടി)

## WYNAD DIVISION

### കശുവണ്ടിതോട്ടം ലേലപ്പരസ്യം

എച്ച് 1-7823/85. 1985 ഡിസംബർ 5.

താഴെ പറയുന്ന നിബന്ധനകൾക്ക് വിധേയമായി കണ്ണോത്ത്, കാസർഗോഡ് റെയിഞ്ചുകളിലെ കശുവണ്ടി തോട്ടങ്ങളിൽനിന്നുള്ള വിഭവങ്ങൾ ശേഖരിച്ചുകൊണ്ടു പോകുവാനുള്ള അവകാശം ഇതോടുകൂടി അനുബന്ധമായി ചേർത്തിട്ടുള്ള പട്ടികയിൽ കാണിച്ചതുപ്രകാരം

സ്ഥലത്തും, സമയത്തും വെച്ച് വയനാട് മണ്ഡല വനപാലകനോ, അദ്ദേഹം അധികാരപ്പെടുത്തിയ മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാണ്.

2. ലേലത്തിൽ പങ്കുകൊള്ളണമെന്നാഗ്രഹിക്കുന്നവർ, ലേലത്തിനു മുമ്പായി കണ്ണോത്ത് റെയിഞ്ചിൽ, 100 രൂപയും (നൂറു രൂപ മാത്രം) കാസർഗോഡ് റെയിഞ്ചിൽ 1,000 രൂപയും (ആയിരം രൂപ മാത്രം) ഓരോ യൂണിററിനു വേണ്ടിയും നിരതദ്രവ്യമായി കെട്ടിവെക്കേണ്ടതാണ്.

2. (എ) അനുബന്ധത്തിൽ കാണിച്ച യൂണിററുകളിൽ ഏതെങ്കിലും യൂണിററിന്റെ ലേലം ഭാഗികമായോ മുഴുവനായോ നിർത്തിവെയ്ക്കാനുള്ള അവകാശം ലേലം നടത്തുന്ന ഉദ്യോഗസ്ഥനുണ്ടായിരിക്കുന്നതാണ്. അങ്ങിനെ നിർത്തിവെയ്ക്കുന്ന വിവരങ്ങൾ ലേലത്തിനു മുമ്പ് അറിയിക്കുന്നതായിരിക്കും.

3. വിഭവങ്ങൾ ശേഖരിക്കുവാനുള്ള അവകാശം ഉടമ്പടി വെയ്ക്കുന്ന തീയതി മുതൽ 30-6-1986 വരെയാകുന്നു.

4. ലേലത്തിൽ പിടിക്കുന്ന ആൾ ഓരോ യൂണിററിനും പിടിച്ച സംഖ്യയുടെ മൂന്നിലൊരു ഭാഗമോ 1,000 രൂപയോ ഏതാണ് കൂടുതൽ ആ സംഖ്യ ലേലം കഴിഞ്ഞ് ഉടനെ അടക്കേണ്ടതാണ്.

5. ലേലം ഭാഗികമായോ മുഴുവനായോ സ്ഥിരപ്പെടുത്തുവാനും തള്ളിക്കളയുവാനും ഉള്ള അധികാരം ബന്ധപ്പെട്ട ഉദ്യോഗസ്ഥനുണ്ടായിരിക്കുന്നതാണ്.

6. ലേലം സ്ഥിരപ്പെടുത്തിയ വിവരം കിട്ടി 15 ദിവസത്തിനകം ബാക്കി സംഖ്യയും വിൽപ്പന നികുതിയും വനവികസന നികുതിയും അടച്ച് മണ്ഡലവനപാലകന് മുമ്പാകെ ഉടമ്പടി വെക്കേണ്ടതാണ്.

6. (എ) ഉടമ്പടി വെയ്ക്കുന്നതിനു മുമ്പായി ലേലത്തുകയുടെ 10% സർക്കാർ ഖജനാവിൽ അടച്ച് വയനാട് മണ്ഡലവനപാലകന്റെ പേരിൽ ഈടു നൽകി പാസ് പുസ്തകം ഹാജരാക്കേണ്ടതാണ്.

6. (ബി) ലേലം സ്ഥിരപ്പെടുത്തിയ വിവരം കിട്ടി 15 ദിവസത്തിനകം ബാക്കി സംഖ്യയും നികുതിയും, ജാമ്യസംഖ്യയും അടച്ച് ഉടമ്പടി വെച്ചില്ലെങ്കിൽ 12% വാർഷിക പലിശയോടുകൂടി മറെറാരു 15 ദിവസം കൂടി മണ്ഡലവനപാലകൻ അനുവദിക്കുന്നതായിരിക്കും. ഈ സമയത്തേക്ക് ഉടമ്പടി വെക്കാൻ വൈകുന്ന ഓരോ ദിവസത്തേയ്ക്കും ഒരു രൂപ വീതം പെനാൽട്ടിയായി വസൂലാക്കുന്നതായിരിക്കും.

6. (സി) മണ്ഡലവനപാലകൻ അനുവദിച്ച 15 ദിവസത്തിനുള്ളിലും പണമടച്ച് ഉടമ്പടി വെച്ചില്ലെങ്കിൽ, മറെറാരു 15 ദിവസം ഉത്തരമേഖലാവനപാലകൻ, കോഴിക്കോട് വർഷത്തിൽ 12% പലിശയോടും ദിവസത്തിൽ ഒരു രൂപ പെനാൽററിയോടും കൂടി അനുവദിക്കുന്നതായിരിക്കും.

6. (ഡി) ഖണ്ഡിക 6. (ബി), (സി) എന്നീ നിബന്ധനകൾ പ്രകാരം അനുവദിച്ച കാലാവധിക്കുള്ളിലും പണമടച്ച് ഉടമ്പടി വെച്ചില്ലെങ്കിൽ ലേലക്കാരൻ അടച്ച മുഴുവൻ സംഖ്യയും സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ പ്രസ്തുത യൂണിററ് പുനർ ലേലം ചെയ്യുന്നതും, ആയതിൽ ഉണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും മുൻ ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും ആകുന്നു. പുനർ ലേലത്തിൽ സർക്കാരിന് ലാഭം ഉണ്ടായാൽ ആയതിന് മുൻ ലേലക്കാരന് അവകാശമുണ്ടായിരിക്കുന്നതല്ല.

6 (ഇ) ലേലക്കാരൻ ബാക്കി സംഖ്യകളെല്ലാം യഥാസമയത്ത് അടയ്ക്കുകയും ഉടമ്പടി വെയ്ക്കുവാൻമാത്രം താമസിപ്പിക്കുകയും ചെയ്തതാണെങ്കിൽ, ജാമ്യസംഖ്യ അടച്ച തീയതി മുതൽ 30 ദിവസംവരെ ദിവസത്തിൽ ഒരു രൂപ പെനാൽററി സഹിതം ഉടമ്പടി വെയ്ക്കുവാൻ അനുവദിക്കുന്നതാണ്. അതിനിടയിൽ ഉടമ്പടിവെച്ചില്ലെങ്കിൽ ലേലം റദ്ദാക്കുന്നതാണ്.

7. ബന്ധപ്പെട്ട അധികാരികൾ ലേലത്തിൽ തീർപ്പു കല്പിക്കുന്നതുവരെ ലേലക്കാരൻ ലേലത്തിൽ നിന്ന് പിൻമാറാൻ പാടില്ലാത്തതാണ്.

8. ലേലത്തിന് മുമ്പായി ലേലം പരസ്യം വായിച്ച് മനസ്സിലാക്കി ഒപ്പിടുന്ന എല്ലാവരും 9-3-1976-ലെ സർക്കാർ ഗസററിൽ 23-2-1976-ലെ (ജി. ഒ. പി.) 62/76 എ.ഡി. യിൽ പറഞ്ഞ നിബന്ധനകൾക്ക് വിധേയരാണ്.

9. സർക്കാർ ആവശ്യപ്പെടുകയാണെങ്കിൽ കശുവണ്ടി തോട്ടങ്ങളിൽനിന്നും ശേഖരിക്കുന്ന കശുവണ്ടി സർക്കാർ നിശ്ചയിക്കുന്ന വിലയ്ക്ക് 1976-ലെ കേരള അസംസ്കൃത കശുവണ്ടി (വില്പന) വിതരണ ഓർഡർ അനുസരിച്ച് അവർ നിയമിക്കുന്ന ഏജന്റുമാർക്ക് നൽകേണ്ടതാണ്.

10. ലേലം കഴിഞ്ഞ് 10 ദിവസത്തിനുള്ളിൽ കോഴിക്കോട് കേന്ദ്രമായുള്ള കേരളാ സ്റേറററ് മാർക്കററിംഗ് ഫെഡറേഷൻ ലിമിററഡുമായോ അല്ലെങ്കിൽ അവരുടെ അധികാരപ്പെടുത്തിയ ഏജന്റുമാരുമായോ, ലേലക്കാരൻ നേരിട്ട് ഏജന്റായി രജിസ്റ്റർ ചെയ്യേണ്ടതാണ്. അങ്ങിനെ രജിസ്റ്റർ ചെയ്ത രേഖ ലേലം കഴിഞ്ഞ് 20 ദിവസത്തിനുള്ളിൽ ഹാജരാക്കിയാൽ മാത്രമേ ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുകയുള്ളൂ. പ്രസ്തുത 20 ദിവസത്തിനകം മേപ്പടി രേഖ ഹാജരാക്കിയില്ലെങ്കിൽ ലേലം റദ്ദ് ചെയ്യുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യുന്നതുമായിരിക്കും. ലേലം കഴിഞ്ഞ ഉടനെ ലേലത്തിൽ വിളിച്ച ആൾ, ആവശ്യമായ മൂല്യമുള്ള മുദ്ര കടലാസ്സിൽ ലേല നിബന്ധനകൾ അനുസരിച്ചു പ്രവൃത്തിക്കുന്നതാണെന്ന് ഉടമ്പടി വെയ്ക്കേണ്ടതാണ്. അങ്ങിനെ ചെയ്യാത്തവരുടെ ലേലം റദ്ദ് ചെയ്യുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്തത്തിൽ പുനർ ലേലം ചെയ്യുന്നതുമായിരിക്കും.

11. ഡിപ്പാർട്ടുമെന്റിന് അവാരണകൾ ഉണ്ടാക്കുവാൻ ആവശ്യമായി വന്നാൽ ഏതു യൂണിററിൽനിന്നും ആവശ്യമായ നല്ലയിനം കശുവണ്ടിവിത്ത് ശേഖരിക്കുവാൻ ഡിപ്പാർട്ടുമെന്റിന് അവകാശമുണ്ടായിരിക്കും. അങ്ങിനെ ശേഖരിക്കുന്ന കശുവണ്ടിയുടെ വില സർക്കാർ നിലവാരമനുസരിച്ച് നൽകുന്നതായിരിക്കും.

12. ലേലം നടത്തുവാൻ നിശ്ചയിച്ച ദിവസം പൊതു ഒഴിവുദിനമായി വരുകയാണെങ്കിൽ അതിന്റെ അടുത്ത ദിവസം അതേ സ്ഥലത്തും സമയത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും.

13. ലേലത്തിനുശേഷം നൽകുന്ന വാഗ്ദാനങ്ങൾ താഴെ പറയുന്ന നിബന്ധനകൾക്ക് വിധേയമായി സ്വീകരിക്കുന്നതായിരിക്കും.

(1) ലേല സംഖ്യ ഒരു ലക്ഷം രൂപയോ അതിൽ കൂടുതലോ ആണെങ്കിൽ വാഗ്ദാന സംഖ്യ ലേലസംഖ്യയുടെ 10 ശതമാനത്തിൽ കുറയാൻ പാടില്ല.

(2) ലേല സംഖ്യ ഒരു ലക്ഷം രൂപയിൽ കുറവാണെങ്കിൽ വാഗ്ദത്ത സംഖ്യ ലേല സംഖ്യയുടെ 20 ശതമാനത്തിൽ കുറയുവാൻ പാടില്ല.

(3) ലേലത്തീയതി മുതൽ 7 ദിവസത്തിനകം വാഗ്ദാനം കിട്ടിയിരിക്കണം.

(4) ലേലക്കാരൻ ലേല ദിവസം കെട്ടിയ സംഖ്യയുടെ ഇരട്ടി സംഖ്യ ജാമ്യമായി കെട്ടിയിരിക്കണം.

(5) വാഗ്ദാനക്കാരൻ നൽകിയ അപേക്ഷയിൽ ബന്ധപ്പെട്ട ഉദ്യോഗസ്ഥൻ അയയ്ക്കുന്ന നോട്ടീസ് കൈപ്പററി 7 ദിവസത്തിനകം മേപ്പടി സംഖ്യ അടച്ച ചെല്ലാൻ രസീതിയോ ബാങ്കിൽ നിക്ഷേപിച്ചതിനുള്ള രസീതിയോ ഹാജരാക്കിയിരിക്കണം.

(6) മേൽ നിബന്ധനകൾ അനുസരിച്ചതിനുശേഷം വാഗ്ദാനക്കാരൻ ആവശ്യമായ മൂല്യത്തോടുകൂടിയ മുദ്രപത്രത്തിൽ ബന്ധപ്പെട്ട ഓഫീസർ മുമ്പാകെ മേൽ നിബന്ധനകൾ സ്വീകാര്യമാണെന്ന് ഉടമ്പടി വെക്കേണ്ടതാണ്.

(7) മേൽ നിബന്ധനകൾ അനുസരിച്ചാൽ ആവശ്യമായ പരസ്യങ്ങൾ നൽകിയശേഷം പ്രസ്തുത യൂണിററ് പുനർലേലം നടത്തുന്നതായിരിക്കും. പുനർ ലേലത്തിൽ

വാഗ്ദാനക്കാരൻ നൽകിയ തുകയെക്കാൾ കുറഞ്ഞ സംഖ്യ മാത്രമെ കിട്ടിയുള്ളുവെങ്കിൽ വാഗ്ദാനക്കാരന് പ്രസ്തുത യൂണിററ് നൽകുന്നതായിരിക്കും. ടിയാൻ പിൻമാറുകയാണെങ്കിൽ ടിയാൻ അടച്ച സംഖ്യ മുഴുവൻ സർക്കാരിലേക്ക് കണ്ടുകെട്ടുന്നതായിരിക്കും. എന്നാൽ ടിയാന്റെ വാഗ്ദാനത്തേക്കാൾ കൂടുതൽ സംഖ്യ ലേലം നടക്കുകയാണെങ്കിൽ കൂടുതൽ വിളിച്ച (സംഖ്യയ്ക്ക്) ആൾക്ക് യൂണിററ് നൽകുന്നതായിരിക്കും. അങ്ങിനെയുള്ള അവസരത്തിൽ, വാഗ്ദാനക്കാരൻ അടച്ച സംഖ്യ മടക്കിക്കൊടുക്കുന്നതായിരിക്കും.

14. മററു നിബന്ധനകളെല്ലാം 27-11-1984-ലെ കേരള സർക്കാർ ഗസററിൽ 498 മുതൽ 500 വരെ പേജുകളിൽ വയനാട് മണ്ഡല വനപാലകന്റെ 22-1-1985-ാം തീയതിയിലെ എച്ച്1. 7364/84 പ്രകാരം പ്രസിദ്ധീകരിച്ചതാണ്.

15. ലേലത്തിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നവർ അവരുടെ സ്ഥിരമായ മേൽവിലാസവും കൈയൊപ്പും സാക്ഷ്യപ്പെടുത്തിയ ഒരു സർട്ടിഫിക്കററ് ബന്ധപ്പെട്ട വില്ലേജ് ആഫീസിൽ നിന്നും വാങ്ങി നിരതദ്രവ്യം കെട്ടിവെയ്ക്കുന്നതിനു മുമ്പായി സമർപ്പിക്കേണ്ടതാണ്.

അനുബന്ധം

| യൂണിററ് നമ്പർ | യൂണിററിന്റെ വിവരണം | വിസ്തീർണ്ണം (ഹെക്ടർ) | ലേല സ്ഥലവും തീയതിയും സമയവും |
|---|---|---|---|
| (1) | (2) | (3) | (4) |
| 1. | കണ്ണോത്ത് റെയിഞ്ച് | | |
| 1. | കണ്ണോത്ത് സീരീസിലെ 1938 തോട്ടം | 2.000 | കണ്ണോത്ത് റെയിഞ്ചാഫീസിൽ വെച്ച് 1986 ജനുവരി മാസം 15-ാം തീയതി പകൽ 11 മണിക്ക് |
| 2. | കാസർഗോഡ് റെയിഞ്ച് | | |
| 1. | 1936 തോട്ടം കൂപ്പ് 3 കാറഡുക്ക 2 ഹെ.<br>1937 ,, 4 ,, 12 ,,<br>1938 ,, 5 ,, 12 ,, | 26.000 | കാസർഗോഡ് റെയിഞ്ചാഫീസിൽ വെച്ച് 1986 ജനുവരി മാസം 16-ാം തീയതി പകൽ 11 മണിക്ക് |
| 2. | 1939 ,, 6 ,, 21 ,,<br>1939 ,, 7 ,, 22 ,,<br>1940 ,, 8 ,, 15 ,, | 58.000 | |
| 3. | 1941 ,, 9 ,, 21 ,,<br>1943 ,, 10 ,, 24 ,,<br>1944 ,, 11 ,, 21 ,, | 66.000 | |
| 4. | 1954 തോട്ടം 18 ഭാഗം 19 ഭാഗം | 20.000 | |
| 5. | 1959 ,, 19 ഭാഗം 20, 21 | 51.000 | |
| 6. | 1960 തോട്ടം കൂപ്പ് 12, 13, 14, 17, കാറഡുക്ക | 56.000 | |
| 7. | 1959 ,, ,, 25 ഭാഗം, മുളിയാർ | 13.000 | |
| 8. | 1941 ,, ,, 3 മുളിയാർ | 51.000 | |
| 9. | 1945 ,, ,, 6 ഭാഗം<br>1946 ,, ,, 7 ഭാഗം | 23.000 | |
| 10. | 1946 48, 49, 50 തോട്ടം, മുളിയാർ | 77.000 | |
| 11. | കാസർഗോഡ് റെയിഞ്ചിന്റെ പരിധിയിൽ വരുന്ന തോട്ടങ്ങൾ ഒഴികെയുള്ള എല്ലാ സർക്കാർ വനങ്ങളിൽ നിന്നും. | | |
| 12. | 1961 തോട്ടം കാറഡുക്ക | 24.000 | |
| 13. | 1972 ടി ടി | 40.000 | |
| 14. | 1973 ടി ടി | 40.000 | |
| 15. | 1976 ടി ടി | 152.72 | |
| 16. | 1978 തോട്ടം, കാറഡുക്ക | 31.15 | |
| 17. | 1978 തോട്ടം, മുളിയാർ | 32.490 | |
| 18. | 1980 തോട്ടം, കാറഡുക്ക, മുളിയാർ ടി തോട്ടങ്ങളിൽ മുറിക്കാതെ നിർത്തിയിരുന്ന മരങ്ങളിൽ നിന്നുള്ള ശേഖരണവും | 90.75 | |
| 19. | 1981 തോട്ടം (1939 തോട്ടത്തിൽ വീണ്ടും നട്ടുപിടിപ്പിച്ച തോട്ടം കാറഡുക്ക | 52.000 | |
| 20. | 1981 തോട്ടം കാറഡുക്ക 1040 തോട്ടത്തിൽ വീണ്ടും നട്ടുപിടിപ്പിച്ച തോട്ടം, കാറഡുക്ക | 57.000 | |
| 21. | 1981 തോട്ടം 1942, 44 തോട്ടങ്ങളുടെ ഭാഗത്ത് വെച്ച് പിടിപ്പിച്ചത് കാറഡുക്ക | 5.40 | |

ബി. എസ്. കോറി,
മണ്ഡല വനപാലകൻ, വയനാട് മണ്ഡലം,
(കേരളാ ഗവർണ്ണർക്കുവേണ്ടി).

മാനന്തവാടി.

## WYNAD DIVISION

### AUCTION SALE OF FIREWOOD

No. C1-4000/85 *5th December* 1985

It is hereby notified for the information of the public that the undermentioned approximate quantity of 2nd class teak poles collected from various plantations of Begur Range and stocked in plantation Road side and balance sawn sizes after completion of Tribal Houses and stacked at Naduthana will be put up for auction sale by the Divisional Forest Officer, Wynad or any other officer, authorised by him for the purpose at the place, date and time noted in the Schedule below:—

2. E.M.D.—Rs. 2,000

3. The other conditions of the sale will be the same as those notified in this Office Reference No. Cl-226/84 dated 19-9-1984 and published in Kerala Gazette dated 30-10-1984 vide page No. 449 to 452 Part III, Forest sheet except for the deviation expressly mentioned in this Office Ref. No. Cl- 5423/84 dated 1-1-1985 published in Kerala Gazatte dated 22-1-1985 vide page No. 52, Part III, Forest sheet.

SCHEDULE

| Name of Range/Depot | Particulars. |
|---|---|
| *Begur Range* | |
| 1. Plantations depot of various Teak Pantations. | Teak poles II Class : 373 Nos. |
| 2. Neduthana Adivasi Colony. | Sawn timber 6.643 cum. |

Place, date and time of sale—On 29-1-1986 at 11 a.m. at Divisional Forest Office, Wynad, Manantoddy.

B. S. CORRIE,

Manantoddy. *Divisional Forest Officer, Wynad Division.*

(For and on behalf of Governor of Kerala)

## THALASSERY SPECIAL DIVISION

### കശുവണ്ടി ലേല വിജ്ഞാപനം

നമ്പർ ജി. 7884/85. 1985 ഡിസംബർ 9.

1. ഈ ഡിവിഷനിലെ കൂത്തുപറമ്പ്, തളിപ്പറമ്പ്, ആറളം എന്നീ റെയിഞ്ചുകളിൽപ്പെട്ടതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ കശുമാവിൻ തോട്ടങ്ങളിൽ നിന്നും 30-6-1986 വരെയുള്ള കാലയളവിലേക്ക് കശുവണ്ടി ശേഖരിച്ച് വിൽക്കാനുള്ള അവകാശം തലശ്ശേരി സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കേരള ഗവർണ്ണർക്കുവേണ്ടി 15-1-1986-ന് വൈകുന്നേരം 3 മണിക്ക് തലശ്ശേരി സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റ് ആഫീസിൽ വെച്ച് പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാകുന്നു. ലേല ദിവസം അവധിയായി പ്രഖ്യാപിക്കുകയാണെങ്കിൽ അതിനടുത്ത പ്രവൃത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും.

2. ലേലത്തിൽ പങ്കെടുക്കുന്നവർ ലേലം ദിവസം ലേലത്തിനു മുൻപായി ഓരോ റെയിഞ്ചിനും 1,000 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേലവിജ്ഞാപനത്തിലെ വ്യവസ്ഥകൾ അംഗീകരിച്ചതായി ഒപ്പിടേണ്ടതുമാണ്.

3. ലേലത്തിൽ പങ്കുകൊള്ളുന്നവർ അവരുടെ സ്ഥിരമായ മേൽവിലാസവും കയ്യൊപ്പും സാക്ഷ്യപ്പെടുത്തിയ ഒരു സർട്ടിഫിക്കറ്റ് ബന്ധപ്പെട്ട വില്ലേജ് ആഫീസറിൽ നിന്നോ പഞ്ചായത്ത് പ്രസിഡന്റിൽ നിന്നോ വാങ്ങി നിരതദ്രവ്യം കെട്ടിവയ്ക്കുന്നതിനു മുൻപായി ഹാജരാക്കേണ്ടതാണ്. ഈ പ്രകാരമുള്ള സർട്ടിഫിക്കറ്റ് ഹാജരാക്കാത്തപക്ഷം ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല.

4. ലേലത്തിനുശേഷം യാതൊരു തരത്തിലുള്ള പരാതികളും പരിഗണിക്കുന്നതല്ലാത്തതിനാൽ ലേലത്തിൽ പങ്കുകൊള്ളുന്നവർ ലേല തീയതിക്ക് മുമ്പ് കശുമാവിൻ തോട്ടങ്ങൾ പരിശോധിച്ച് വിളവുകളുടെ അളവും മറ്റും നല്ലതുപോലെ ബോദ്ധ്യപ്പെടേണ്ടതാണ്.

5. ലേലത്തിൽ വെയ്ക്കുന്ന യൂണിറ്റിന്റെ ചാർജ്ജ് വഹിക്കുന്നതോ അവ നിയന്ത്രിക്കുന്നതോ ആയ യാതൊരു സർക്കാർ സേവകന്റെയും ബന്ധുക്കൾക്ക് ലേലത്തിൽ പങ്കെടുക്കുവാനോ കരാറ് ഏറ്റെടുക്കുവാനോ പാടില്ല.

കുറിപ്പ് :— ഇതുപ്രകാരം ബന്ധുക്കൾ എന്നതിന് വിവക്ഷ അച്ഛൻ, അമ്മ, പുത്രൻ, പുത്രി, സഹോദരൻ, സഹോദരി, മരുമകൻ, അനന്തിരവൻ, ഭാര്യയുടെയോ ഭർത്താവിന്റെയോ അച്ഛൻ, മരുമകൾ തുടങ്ങിയ 3-1-1967-ലെ ജി. ഒ. എം. എസ്. 3/പി. എൻ. നമ്പർ സർക്കാർ ഉത്തരവിൽ വിവരിക്കുന്നവരാണ്.

6. ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലംകൊള്ളുന്ന ആളുടെ പേരിൽ ലേലം താൽക്കാലികമായി ഉറപ്പിക്കുന്നതാണ്. ലേലം അംഗീകരിക്കുന്നതിനോ നിരാകരിക്കുന്നതിനോ ഉള്ള അധികാരം തലശ്ശേരി സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റ് ആഫീസർക്ക് ഉണ്ടായിരിക്കുന്നതാണ്. ലേലം നടത്തുന്നത് സംബന്ധിച്ചോ ഏതെങ്കിലും വ്യവസ്ഥകളുടെ വ്യാഖ്യാനം സംബന്ധിച്ചോ വല്ല പരാതികളും ഉത്ഭവിക്കുകയാണെങ്കിൽ അത് സംബന്ധിച്ച് ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ തീരുമാനം അന്തിമമായിരിക്കും.

7. ലേലംകൊണ്ട ആൾ ലേലം അവസാനിച്ച ഉടൻ തന്നെ 1,000 രൂപയോ ലേലംകൊണ്ട തുകയുടെ മൂന്നിൽ ഒന്നോ ഏതാണോ കൂടുതൽ അത് നിരതദ്രവ്യമുൾപ്പെടെ കെട്ടിവെയ്ക്കേണ്ടതാണ്. ഇതിന് വീഴ്ച വരുത്തിയാൽ നിരതദ്രവ്യം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും കശുവണ്ടി ശേഖരിക്കുന്നതിനുള്ള അവകാശം വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യുന്നതുമായിരിക്കും. അങ്ങനെയുള്ള ലേലത്തിൽ വീഴ്ചക്കാരനെ പങ്കെടുക്കുവാൻ അനുവദിക്കുന്നതല്ല. ലേലത്തിൽ പരാജയപ്പെടുന്നവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞ ഉടനെ അവർക്ക് തിരിച്ചു നൽകുന്നതുമായിരിക്കും.

8. ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലംകൊണ്ട ആളിനെ അറിയിക്കുന്ന തീയതി മുതൽ 15 ദിവസത്തിനകം ബാക്കി മുഴുവൻ ലേലത്തുകയും മൊത്തം ലേലത്തുകയുടെ 10 ശതമാനം വരുന്ന തുക (ഏറ്റവും കുറഞ്ഞത് 100 രൂപ) സെക്യൂരിറ്റി തുകയായും നിയമവിധേയമായുള്ള സെയിൽസ് ടാക്സും, ഫോറസ്റ്റ് ഡെവലപ്പ്മെന്റ് ടാക്സും അടച്ച് 5 രൂപയുടെ മുദ്രപത്രത്തിൽ നിലവിലുള്ള വ്യവസ്ഥകൾക്ക് വിധേയമായി ഉടമ്പടിയിൽ ഒപ്പുവെയ്ക്കേണ്ടതാണ്.

9. മതിയായ കാരണമുണ്ടെങ്കിൽ പ്രസ്തുത 15 ദിവസത്തിനകം പ്രസ്തുത തുകകൾ അടയ്ക്കുന്നതിനും കരാറ് വെയ്ക്കുന്നതിനും സാധിക്കാതെ വന്നാൽ

ആയതിന് 12.5 ശതമാനം പലിശയോടുകൂടി 15 ദിവസം കൂടി ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അനുവദിക്കാവുന്നതാണ്.

10. പ്രസ്തുത കാലാവധിക്കകം പ്രസ്തുത തുകകൾ അടക്കാൻ വീഴ്ചവരുത്തിയാൽ 24 ശതമാനം പലിശയോടുകൂടി 15 ദിവസം കൂടി കോഴിക്കോട് നിക്ഷിപ്ത വനപാലകന് യുക്തമെന്ന് തോന്നുന്നപക്ഷം അനുവദിക്കാവുന്നതാണ്.

11. പ്രസ്തുത തുകകൾ മുഴുവൻ അടയ്ക്കുകയും ഉടമ്പടി വെക്കാൻ സാധിക്കാതെ വരികയും ചെയ്താൽ ദിവസം ഒന്നിന് ഒരു രൂപ വീതം പിഴ ഈടാക്കി ഉടമ്പടി വെയ്ക്കുന്നതിന് 15 ദിവസംകൂടി ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് അനുവദിക്കാവുന്നതാണ്.

12. പ്രസ്തുത കാലാവധിക്കകവും പ്രസ്തുത തുകകൾ അടയ്ക്കാൻ വീഴ്ചവരുത്തുന്നപക്ഷം ലേലം കൊണ്ട ആളുടെ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം നടത്തുന്നതും അതിൽ നിന്നുണ്ടാകുന്ന നഷ്ടത്തിന് ആദ്യ ലേലക്കാരൻ ഉത്തരവാദിയാകുന്നതും ലാഭം കിട്ടിയാൽ ടിയാന് അവകാശമില്ലാത്തതും നഷ്ടം വരുന്ന തുക കുടിശ്ശികയായി പരിഗണിച്ച് നിശ്ചിത തിയതിക്കകം ഒടുക്കിയില്ലെങ്കിൽ നിലവിലുള്ള ആർ. ആർ. ആക്ട് അനുസരിച്ച് യുക്തമായ മററു മാർഗ്ഗങ്ങളിലൂടെയോ ടിയാനിൽ നിന്നും ഈടാക്കുന്നതുമാകുന്നു.

13. ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലം കൊണ്ട ആളിനെ അറിയിക്കുകയും ടിയാൻ ലേലത്തുക അടയ്ക്കുകയും ചെയ്തശേഷം കശുവണ്ടി ശേഖരണം ടിയാൻ നടത്താതിരിക്കുകയോ ടിയന് നടത്താൻ സാധിക്കാതിരിക്കുകയോ ചെയ്താൽ അടച്ച ലേലത്തുക ടിയാന് തിരിച്ചുകിട്ടുന്നതിനും യാതൊരുവിധ നഷ്ടപരിഹാരം സിദ്ധിക്കുന്നതിനും അവകാശമുണ്ടായിരിക്കുന്നതല്ല.

14. ലേലത്തിൽ വിജയിക്കുന്ന ആൾ 9-3-1976-ലെ കേരള സർക്കാർ ഗസററിൽ പരസ്യപ്പെടുത്തിയ 23-2-1976-ലെ ജി. ഒ. പി.62/76/എ.ഡി. നമ്പർ ഉത്തരവിലെ വ്യവസ്ഥകൾ അനുസരിക്കേണ്ടതാണ്.

15. ലേലം കൊണ്ട ആൾ കരാറിൽ ഒപ്പുവെച്ച ശേഷം ശേഖരിക്കുന്ന കശുവണ്ടി മുഴുവൻ 1976-ലെ കേരള അസംസ്കൃത കശുവണ്ടി (വിതരണവും വിപണനവും) ഉത്തരവുപ്രകാരം കേരളാ മാർക്കററിംഗ് ഫെഡറേഷനോ ഫെഡറേഷന്റെ അംഗീകൃത ഏജന്റുകൾക്കോ സർക്കാർ അപ്പോൾ നിശ്ചയിക്കുന്ന വില നിരക്കനുസരിച്ച് വിൽക്കേണ്ടതാണ്.

16. നഴ്സറികൾ ഉണ്ടാക്കുന്നതിന് ആവശ്യമുള്ള പക്ഷം കശുമാവ് തോട്ടങ്ങളിൽനിന്ന് നല്ലതരം കശുവണ്ടി വിത്തുകൾ അംഗീകൃത വില നൽകി തിരഞ്ഞെടുക്കുന്നതിനുള്ള അവകാശം വനം വകുപ്പിനുണ്ടായിരിക്കും.

17. കരാറു കാലയളവിൽ എല്ലായ്പ്പോഴും കശുമാവുകൾക്ക് ചുററുമുള്ള കാടുകൾ 5 മീററർ ചുററളവിൽ കരാറുകാരൻ തന്നെ വെട്ടി നീക്കംചെയ്തിരിക്കണം. തോട്ടത്തിന് യതൊരു കാരണവശാലും തീ പിടിക്കാതെ നോക്കി സംരക്ഷിക്കേണ്ടത് കരാറുകാരന്റെ ചുമതലയാണ്. കാട്ടുതീമൂലമോ ഉണക്കുമൂലമോ മററു വിധത്തിലോ വല്ല നഷ്ടവും നേരിട്ടാൽ ആയതിന് യാതൊരു വിധ നഷ്ട പരിഹാരത്തിനും കരാറുകാരന് അവകാശമുണ്ടായിരിക്കുന്നതല്ല.

18. സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ രേഖാമൂലമുള്ള അനുവാദം കൂടാതെ പാട്ടത്തിന് എടുത്ത സ്ഥലം മറെറാരാൾക്ക് കൈമാററം ചെയ്യാനോ സ്ഥലം മുഴുവനുമായോ ഭാഗികമായോ ഏൽപ്പിച്ചു കൊടുക്കാനോ പാടില്ല. അങ്ങനെ നൽകുന്നതിനുള്ള അപേക്ഷ യാതൊരു കാരണവും കാണിക്കാതെ തള്ളാനുള്ള അധികാരം സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് ഉണ്ടായിരിക്കും.

19. മുകളിൽ 8-ാം നമ്പർ വ്യവസ്ഥയിൽ പറഞ്ഞ നിബന്ധനകൾ പൂർത്തീകരിച്ചതിനുശേഷം സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറിൽ നിന്നും രേഖാമൂലമുള്ള അനുവാദം വാങ്ങിയതിനുശേഷമേ ലേലക്കാരന് പാട്ടസ്ഥലത്ത് പ്രവേശിക്കുവാൻ പാടുള്ളൂ. അങ്ങനെയുള്ള അംഗീകാരം കിട്ടുന്നതിനുമുമ്പ് സ്ഥലത്ത് പ്രവേശിക്കുന്നത് കൈയേററമായി കണക്കാക്കുന്നതും അതിന് ലേലക്കാരനെതിരെ കേരള വനനിയമപ്രകാരം പ്രോസിക്യൂഷൻ നടപടികൾ കൈക്കൊള്ളുന്നതായിരിക്കും.

20. ലേല വില 1,000 രൂപയ്ക്കു മുകളിലും 5,000 രൂപയ്ക്കു താഴെയുമാണെങ്കിൽ സെക്യൂരിററി ഡെപ്പാസിററ് മടക്കി കിട്ടുന്നതിന് വിൽപ്പന നികുതിയുടെയും കാർഷികാദായ നികുതിയുടെയും ക്ലിയറൻസ് സർട്ടിഫിക്കററുകൾ ഹാജരാക്കേണ്ടതാണ്. ലേല വില 5,000 രൂപയ്ക്കും അതിനു മുകളിലും ആണെങ്കിൽ ആദായനികുതിയുടെ ക്ലിയറൻസ് സർട്ടിഫിക്കററ് കൂടി ഹാജരാക്കണം. അല്ലെങ്കിൽ ഇതേവരെയുള്ള വല്ല കുടിശ്ശികകളും ഉണ്ടെങ്കിൽ ആയത് സെക്യൂരിററിയിൽ നിന്നും ഈടാക്കുന്നതായിരിക്കും. കരാറുകാരൻ കേരള സംസ്ഥാനത്തിന് പുറത്ത് ബിസിനസ് ചെയ്യുന്ന ആളാണെങ്കിൽ ആദായ നികുതി ക്ലിയറൻസ് സർട്ടിഫിക്കററ് മാത്രം ഹാജരാക്കിയാൽ മതി.

21. വല്ല കാരണത്താലും കരാറു റദ്ദാക്കേണ്ടിവരുമ്പോൾ മുകളിൽ വിവരിച്ച പ്രകാരമുള്ള പിഴകൾക്ക് പുറമേ കരാറുകാരനോ അദ്ദേഹത്തിന്റെ അധികാരപ്പെടുത്തിയ ഏജന്റോ കരാറു റദ്ദാക്കിയ തിയതിക്കോ, അതിനു മുൻപോ ശേഖരിച്ചിട്ടുള്ളതും നീക്കം ചെയ്യാതെ സ്ഥലത്ത് കിടക്കുന്നതുമായ എല്ലാ ഉൽപ്പന്നങ്ങളും കസ്ററഡിയിലെടുത്ത് സർക്കാരിലേക്ക് മുതൽകൂട്ടുന്നതും അങ്ങനെയുള്ള കാര്യത്തിൽ കരാറുകാരന് യാതൊരുവിധ നഷ്ടപരിഹാരത്തിനും അതല്ല കണ്ടുകെട്ടിയ ഉൽപ്പന്നങ്ങൾ വിററുകിട്ടുന്ന തുകയ്ക്കോ അർഹത ഉണ്ടായിരിക്കുന്നതല്ല.

22. കരാറുകാരനും അദ്ദേഹത്തിന്റെ അംഗീകൃത ഏജന്റും പണിക്കാരും കേരള ഫോറസ്ററ് നിയമത്തിലെ എല്ലാ നിയമങ്ങളും നിബന്ധനകളും ചട്ടങ്ങളും പാലിക്കേണ്ടതും വനംവകുപ്പ് ഉദ്യോഗസ്ഥന്മാർക്ക് അവർ ആവശ്യപ്പെടുകയാണെങ്കിൽ കാട്ടുതീയിൽ നിന്നും മററും വനം സംരക്ഷിക്കുന്നതിനും പാട്ടസ്ഥലത്തോ അതിനടുത്ത സ്ഥലങ്ങളിലോ ഉണ്ടാകുന്ന വനം കുററങ്ങൾ കണ്ടുപിടിക്കുന്നതിനും വേണ്ട എല്ലാ സഹായസഹകരണങ്ങളും നൽകേണ്ടതുമാണ്.

23. ഉൽപ്പന്നങ്ങൾ പാട്ടസ്ഥലത്തുനിന്നും നീക്കം ചെയ്യുന്നതിന് ആവശ്യമായ പാസ് ഡിപ്പാർട്ടുമെന്റിൽ നിന്നും നൽകുന്നതായിരിക്കും. ശേഖരിക്കുന്ന ഉൽപ്പന്നത്തിന്റെ അളവ് കരാറുകാരൻ നൽകുന്ന മാസാന്തര കണക്കുകളിൽ കാണിക്കുന്നത് ഡിപ്പാർട്ടുമെന്റിൽ നിന്നും നൽകുന്ന പാസ്സുകളുമായി ബന്ധപ്പെട്ടതായിരിക്കണം. പാട്ടസ്ഥലത്തിനു പുറമെയുള്ള വനങ്ങളിൽ നിന്നും ഉൽപ്പന്നങ്ങൾ ശേഖരിക്കാൻ കരാറുകാരനെ അനുവദിക്കുകയില്ല. കരാറു സ്ഥലത്തുനിന്നും സാധനങ്ങൾ രാവിലെ 6 മണി മുതൽ വൈകുന്നേരം 6 മണിവരെ മാത്രമേ നീക്കം ചെയ്യാൻ അനുവദിക്കുകയുള്ളൂ.

24. നിയമാനുസൃതമായ പോസ്ററ് ഓഫറുകൾ വല്ലതുമുണ്ടെങ്കിൽ അവ സ്വീകരിച്ച് നിയമാനുസൃതമായ നടപടികൾ അതിൻമേൽ കൈക്കൊള്ളുന്നതായിരിക്കും.

പട്ടിക

| റെയിഞ്ച് | തോട്ടം | വിസ്തീർണ്ണം |
|---|---|---|
| (1) | (2) | (3) |
| കുഞ്ഞിപറമ്പ് റെയിഞ്ച് | 1977 കശുമാവ് തോട്ടം (പതിരൂർ) | 22.00 ഹെക്ടർ |
| ,, | 1978 ,, ,, | 20.00 ,, |
| ,, | 1979 ,, ,, | 9.25 ,, |

| (1) | | (2) | (3) |
|---|---|---|---|
| തളിപ്പറമ്പ് | 1977 | ,, (കുന്നത്തൂർ) | 18.05 ഹെക്ടർ |
| ,, | 1978 | ,, ,, | 17.05 ,, |
| ,, | 1979 | ,, (ആർ. എസ്. I/I എറ്റുവശ്ശേരി) | 20.00 ,, |
| ആറളം ഫാം | 1981 | ,, | 30.00 ,, |

കശുവണ്ടി ശേഖരണ കാലയളവ്:—ഉടമ്പടി ഒപ്പു വെക്കുന്ന തീയതി മുതൽ 30-6-1986 വരെ

ലേല സ്ഥലം:—സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റ് ആഫീസ്, തലശ്ശേരി,

ലേലതീയതിയും സമയവും:—15-1-1986 വൈകുന്നേരം 3 മണിക്ക്

നിരതദ്രവ്യം:—1000 രൂപ

ലേലം സംബന്ധമായ കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽനിന്നോ ബന്ധപ്പെട്ട റേയ്ഞ്ചാഫീസുകളിൽ നിന്നോ അറിയാവുന്നതാണ്.

ടി. വി. വേണുഗോപാലൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

സ്പെഷ്യൽ ഡിവിഷൻ
തലശ്ശേരി.

© Government of Kerala
1985

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 24th December 1985/3rd Pousha 1907 (Saka) [No. 51

## PART III

# Department of Health Services

### TENDER NOTICE

No. S3-20258/85/DIMS. *9th December* 1985.

Sealed tenders are invited for the supply of uniform cloth required for ESIS. institutions under this scheme. The required tender forms on which the tender should be submitted can be had from the office of the undersigned during any working day. Further details of the notification are given below:—

1. Date and time upto which the tender form will be sold—15-1-1986 3 p. m.
2. Due date and time for the receipt of sealed tenders—16-1-1986 11-30 p.m.
3. Due date and time of opening tenders—16-1-1986 3.00 p. m.
4. Price of tender forms :—

   Original—Rs. 40 + ST & AST.
   Duplicate—Rs. 4 + ST & AST.

Directorate of
Insurance Medical Services,
Kerala, Trivandrum-14.

K. S. Moni,
*Director of Insurance Medical Services.*

---

### ടെൻഡർ പരസ്യം

നമ്പർ എ2-21899/85/ഡി. എച്ച്. 1985 ഡിസംബർ 2.

ഈ ഡിപ്പാർട്ടുമെന്റിന്റെ കീഴിൽ പ്രവർത്തിക്കുന്ന താഴെപ്പറയുന്ന ഹോമിയോപ്പതി ആശുപത്രികൾക്ക് 1-4-1986 മുതൽ 31-3-1987 വരെയുള്ള സാമ്പത്തിക വർഷത്തിൽ ആഹാരസാധനങ്ങൾ, ഇന്ധനം, പലവക സാധനങ്ങൾ മുതലായവ വിതരണം ചെയ്യുവാൻ താല്പര്യമുള്ളവരിൽ നിന്നും സീൽവച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

| | ആശുപത്രികളുടെ പേര് | സ്ഥലം |
|---|---|---|
| 1 | സർക്കാർ ഹോമിയോ ആശുപത്രി | തിരുവനന്തപുരം |
| 2 | " | നെയ്യാറ്റിൻകര |
| 3 | " | കരകുളം |
| 4 | " | ആറ്റിങ്ങൽ |
| 5 | " | കൊല്ലം |
| 6 | " | ആലപ്പുഴ |
| 7 | " | കായംകുളം |
| 8 | " | ചേർത്തല |
| 9 | " | കുറിച്ചി (കോട്ടയം ജില്ല) |
| 10 | " | പാലാ |
| 11 | " | കോട്ടയം |
| 12 | " | പുഷ്പകണ്ടം (ഇടുക്കി ജില്ല) |
| 13 | " | തൊടുപുഴ |
| 14 | " | എറണാകുളം |
| 15 | " | മൂവാറ്റുപുഴ |
| 16 | " | തൃശ്ശൂർ |
| 17 | " | പാലക്കാട് |
| 18 | " | മലപ്പുറം |
| 19 | " | മഞ്ചേരി |
| 20 | " | കണ്ണൂർ |
| 21 | " | നീലേശ്വരം |
| 22 | " | കളനാട് |
| 23 | " | മാനന്തവാടി |

ടെൻഡർ ഫാറവും സാധനങ്ങളുടെ ലിസ്റ്റും അതാതു സ്ഥാപനങ്ങളിലെ ചീഫ് മെഡിക്കലാഫീസറിൽ നിന്നും ലഭിക്കുന്നതാണ്. ടെൻഡറുകൾ (ഒറിജിനലും ഡ്യൂപ്ലിക്കേറ്റും) ബന്ധപ്പെട്ട സ്ഥാപനങ്ങളിലെ ചീഫ് മെഡിക്കലാഫീസർമാരുടെ പേർക്ക് അയച്ചുകൊടുക്കണം. ടെൻഡർ ഫോറത്തിന്റെ വില്പന 24-1-1986 മൂന്നു മണിക്ക് അവസാനിക്കുന്നതാണ്. ടെൻഡറുകൾ ബന്ധപ്പെട്ട സ്ഥാപനങ്ങളിൽ 28-1-1986 മൂന്നു മണിവരെ സ്വീകരിക്കുന്നതും അന്നുതന്നെ 4 മണിക്ക് ഹാജരായിട്ടുള്ള കരാറുകാരുടെയോ അവരുടെ

### ടെൻഡർ പരസ്യം

നമ്പർ ഡബ്ല്യു 3-5685/81. 1985 ഡിസംബർ 16.

തിരുവനന്തപുരം ചെറുകിട ജലസേചന വകുപ്പു സൂപ്രണ്ടിംഗ് എഞ്ചിനീയർ കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തിക്ക് കേരള പൊതുമരാമത്തു വകുപ്പിൽ 'എ' ക്ലാസായി രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 1986 ജനുവരി മാസം 16-ാം തീയതി വൈകുന്നേരം 4 മണിവരെ മൽസരസ്വഭാവമുള്ള ടെൻഡറുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—മൈനർ ഇറിഗേഷൻ ക്ലാസ്-I ജോലി—കുട്ടനാട് താലൂക്കിൽ പുളിങ്കുന്ന് വില്ലേജിൽ മണികായൽ പാടശേഖരത്തിന് ഉദ്ധാരണ പണികൾ (ബാക്കി ജോലികൾ)—രൂപ 11,09,255

നിരതദ്രവ്യം—രൂപ 27,750

ടെൻഡർ പ്രമാണത്തിന്റെ വില – രൂപ 200 + വി. നി.

ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി—16-1-1986, 4 പി. എം.

പ്രവർത്തി തീർക്കേണ്ട കാലാവധി—18 മാസം.

പ്രവർത്തിയോടു ബന്ധപ്പെട്ട ഡിവിഷന്റെ പേര്—ചെങ്ങന്നൂർ മൈനർ ഇറിഗേഷൻ ഡിവിഷൻ

ടെൻഡർ പ്രമാണങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 16-1-1986 ഉച്ചയ്ക്ക് 1 മണി വരെയും ചെങ്ങന്നൂർ മൈനർ ഇറിഗേഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും 15-1-1986 വൈകിട്ട് 4 മണി വരെയും എല്ലാ പ്രവർത്തി ദിവസവും പ്രവർത്തി സമയത്തും ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിക്കേണ്ടതാണ്. ടെൻഡർ പ്രമാണത്തിനു വേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. ടെൻഡറുകൾ 1986 ജനുവരി മാസം 16-ാം തീയതി വൈകുന്നേരം 4.30-ന് തുറക്കുന്നതാണ്.

സൂപ്രണ്ടിംഗ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായ നിരതദ്രവ്യം ടെൻഡറിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. നിരതദ്രവ്യം പണമായോ ചെക്കു മുഖേനയോ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

ചെറുകിട ജലസേചന വകുപ്പ് കാര്യാലയം, തിരുവനന്തപുരം.

എൻ. ഗോപാലകൃഷ്ണൻ നായർ,
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

### ടെൻഡർ പരസ്യം

No. ELTN. (I) 1554/84. 1985 ഡിസംബർ 3.

കേരള ഗവർണ്ണർക്കുവേണ്ടി പൊതുമരാമത്തു വകുപ്പ് തിരുവനന്തപുരം കെട്ടിട നിർമ്മാണം ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ കാര്യാലയത്തിൽ നിന്നും താഴെ പറയുന്ന പ്രവർത്തിക്ക് പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ളതും, അംഗീകൃത 'എ' ക്ലാസ് ലൈസൻസുള്ളതുമായ ഇലക്ട്രിക്കൽ കരാറുകാരിൽ നിന്നും മൽസര സ്വഭാവമുള്ള ടെൻഡറുകൾ 1985 ഡിസംബർ മാസം 31-ാം തീയതി പകൽ 4 മണി വരെ പ്രവർത്തിയുടെ പേരെഴുതി മുദ്രണം ചെയ്തിട്ടുള്ള കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകൾ അന്നേ ദിവസം പകൽ 4.30 മണിക്ക് ടെൻഡറുകാരുടെയോ അവരാൽ നിയമിക്കപ്പെടുന്ന ആളുകളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

ജോലിയുടെ പേരും അടങ്കൽ തുകയും—തിരുവനന്തപുരം പബ്ലിക് ഓഫീസ് പരിസരത്ത് ചീഫ് എഞ്ചിനീയർ ആഫീസിനുവേണ്ടി പുതുതായി പണികഴിപ്പിച്ചിട്ടുള്ള നാലുനില കെട്ടിടത്തിന്റെ വൈദ്യുതീകരണം സംബന്ധിച്ച ജോലിക്ക്—രൂപ 85,467

നിരതദ്രവ്യം—രൂപ 2,150

ടെൻഡർ പ്രമാണത്തിന്റെ വില—രൂപ 40+S.T.

ജോലി തീർക്കേണ്ട കാലാവധി—45 ദിവസം

നിർദ്ദിഷ്ട ടെൻഡർ പ്രമാണങ്ങളും മറ്റു വിശദ വിവരങ്ങളും ടി എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽനിന്നും ടെൻഡർ ദിവസം പകൽ 1 മണിവരെ രേഖാമൂലം അപേക്ഷിക്കുകയും ടെൻഡർ പ്രമാണങ്ങളുടെ വില രൊക്കമായോ തപാൽ മുഖാന്തിരമോ അടയ്ക്കുകയും ചെയ്താൽ ലഭിക്കുന്നതാണ് (ടി തുക മടക്കി കൊടുക്കുന്നതല്ല). ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള 'എ' ക്ലാസ് ഇലക്ട്രിക്കൽ കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു.

കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ച മറ്റെല്ലാ നിയമങ്ങളും പ്രസ്തുത ജോലിക്കും ബാധകമായിരിക്കും.

തിരുവനന്തപുരം കെട്ടിട നിർമ്മാണ ഡിവിഷൻ, എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം, തിരുവനന്തപുരം.

ഇ. അബ്ദുൾ അസീസ്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## TENDER NOTICE

No. DB (2)-243/85. 5th *December* 1985.

Competitive tenders in sealed cover superscribing the name of works are invited for and on behalf of the Governor of Kerala by the Executive Engineer, Buildings Division, P.W.D., Trivandrum from registered electrical contractors of P. W. D. for the works noted below upto 16.00 hrs. on 3-1-1986. The tenders will be opened at 16.30 hrs. on the same date.

| *Sl. No.* | *Name of work with P. A. C.* | *E. M. D.* |
|---|---|---|
| | | *Rs.* |
| 1 | Rewiring the existing electrical Installation in the Central Stamp Depot, Trivandrum—Rs. 11,908. | 300 |
| 2 | Replacement of main board in manufactory section attached to Central Prison, Trivandrum—(Re-tender)—Rs. 7,998 | 250 |

Cost of forms—Rs. 20 plus S.T. for each.
Time of completion—30 days.

Tender schedule and further details regarding the works can be had from the office of the undersigned on all working days upto 13.00 hrs. on 3-1-1986 on application in writing and on payment of the value of the documents either in cash or by money order (not refundable). Tender schedule will be issued only to the registered electrical contractors of P.W.D. and are not transferable. All other conditions prevailing in Kerala P.W.D. are applicable to these works also.

Office of the
Executive Engineer,
Buildings Division, P.W.D.,
Trivandrum.

E. Abdul Azeez,
*Executive Engineer.*

---

SHORT TENDER NOTICE

No. DB1-3776/85. 15th *February* 1985.

Competitive tenders in sealed covers superscribing the name of works are invited for and on behalf of the Governor of Kerala by the undersigned for the following works from the registered contractors of Classes 'A' & 'B' of Kerala Public Works Department or equivalent class in other states upto 4 p.m. on 3-1-1986. The tenders will be opened at 4.30 p.m. on the same day.

| *Sl. No.* | *Name of work with P.A.C.* | *E.M.D.* Rs. |
|---|---|---|
| 1 | K. I. P.—R. B. C.—Improvements to Punnala-Thomcode road from ch. 0 to 1/300—Rs. 3,70,000 | 3,700 |
| 2 | K. I. P.—R. B. C.—Dam at Parappar formation of the road from the 12th block of the Dam connecting the road to the quarry as approach road to the Dam—Rs. 3,80,000 | 3,800 |
| 3 | K. I. P.—R. B. C.—Dam at Parappar formation of terraces in the left bank corner of the dam to left bank adit entrance with flight of stairs, drains etc.—Rs. 3,75,000 | 3,750 |
| 4 | K. I. P.—R. B. C.—Dam at Parappar formation of road and construcing a retaining wall from the right side adit entrance to quarry road—Rs. 3,40,000 | 3,400 |

Cost of tender forms set—Rs. 25 plus S.T.
Cost of additional tender forms—Rs. 5 plus S.T.
Period of completion—Three months from the date of order to start the works

Tender forms and other particulars can be had from the office of the undersigned on all working days during office hours from 10 a.m. on 27-12-1985 and upto 1 p.m. on the last date of receipt of tender on application in writing and on payment of the value of tender documents (not refundable) either in cash or by money order.

Tender documents will be issued to the registered contractors of Kerala P.W.D. or equivalent class in other States and are not transferable.

A pre-tender conference open to all prospective tenderers will be held at the office of the undersigned at 2.30 p.m. on 27-12-1985.

Office of the
Executive Engineer,
K.I.P. (RB) Division No. 1,
Thenmala.

K. Sapru,
*Executive Engineer.*

---

ടെൻഡർ പരസ്യം

നമ്പർ. ഡി. ബി. 12/84-85. 1985 നവംബർ 23.

കേരള ഗവർണ്ണർക്കു വേണ്ടി ഡെപ്യൂട്ടി ഡയറക്ടർ കോസ്റ്റൽ എറോഷൻ സ്റ്റഡീസ് സബ് ഡിവിഷൻ, കൊല്ലം-9 താഴെ പറയുന്ന പ്രവർത്തിക്ക് അദ്ദേഹത്തിന്റെ ആഫീസിൽ താഴെ കാണിച്ചിരിക്കുന്ന തീയതിയിൽ വൈകുന്നേരം 3 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീൽവച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 3.30-ന് ഡെപ്യൂട്ടി ഡയറക്ടർ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും — ആലപ്പുഴ മുതൽ തൃക്കുന്നപ്പുഴ വരെയുള്ള തീരപ്രദേശത്ത് മഡ്ബാങ്ക് സ്റ്റഡീസിന്റെ ഹൈഡ്രോഗ്രാഫിക് സർവ്വേ നടത്തുക 1985-86- 56 റെഫറൻസ്—രൂപ 12,176

നിരതദ്രവ്യം—രൂപ 350

ടെൻഡർ ഫോറത്തിന്റെ വില—രൂപ 20+ വി.നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—രണ്ടു മാസം

ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി 3-1-1986.

ടെൻഡർ ഫാറങ്ങളും മറ്റു വിവരങ്ങളും കൊല്ലം-9 കോസ്റ്റൽ എറോഷൻ സ്റ്റഡീസ് സബ് ഡിവിഷൻ ആഫീസിൽ നിന്നും 3-1-1986 ഉച്ചയ്ക്ക് ഒരു മണിവരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ലഭിക്കുന്നതാണ്.

കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കുന്നതാണ്.

(ഒപ്പ്)
ഡെപ്യൂട്ടി ഡയറക്ടർ,
കോസ്റ്റൽ എറോഷൻ സ്റ്റഡീസ്
സബ് ഡിവിഷൻ.

കൊല്ലം-9.

---

SHORT TENDER NOTICE

No. DB(3)-173/80. 10th *December* 1985.

Competitive tenders in sealed covers superscribing the name of works are invited for and on behalf of the Governor of Kerala by the undersigned from registered contractors of P.W.D. classes A, B & C or equivalent categories of other state upto 4 p.m. on 21-1-1986.

Tenders will b opend at 4.30 p.m. on the date of tender.

| Sl. No. | Name of work with P.A.C. | E.M.D. Rs. |
|---|---|---|
| 1 | Kallada Irrigation & Tree Crop Development Project Link Road to Main Canal—Improvements to the Road between the L.B. Main Canal at ch. 31776 m.. and Plappally-Karikkom road—Rs. 1,00,016 | 1,050 |
| 2 | Kallada Irrigation & Tree Crops Development Project—Link Road to Main Canal—Improvement to the road between ch. 36369 m. of L. B. Main Canal and Ambalapuram E.T.C. road—Rs. 3,07,083 | 3,100 |

Cost of tender documents—Rs. 25 for each.

Cost of additional copy of tender documents—Rs. 10

Date of prebid conference—2-1-1986

Period of completion—3 months.

Tender forms and other particulars can be had from the office of the undersigned on all working days between 10 a. m and 5 p. m. from 20-12-1985 upto 1 p.m. on 21-1-1986 on application in writing and on payment of the value of tender documents (non-refundable) either in cash or by money order.

Tender documents will be sold only to the registered contractors of P. W. D. A, B & C equivalent categories of other state.

Office of the Executive Engineer,
K.I.P. L.B. Division No. IV,
Kundara.

N. NARENDRAN,
*Executive Engineer.*

---

### ലേലപ്പരസ്യം

No. A.2-2617/85. 1985 നവംബർ 5.

കല്ലട ജലസേചന പദ്ധതി ഇടതുകര കനാൽ വിഭാഗം ആറിലെ കൊട്ടാരക്കര എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പുറപ്പെടുവിക്കുന്ന ലേലപ്പരസ്യം.

ടി ആഫീസിന്റെ കീഴിലുള്ള ഇടതുകര കനാലുകളിൽപ്പെട്ട പുലമൺ ഡിസ്ട്രിബ്യൂട്ടറിയ്ക്കുവേണ്ടി (1) ചെയിനേജ് 8000 മുതൽ 9750 മീറ്റർ ബ്ലോക്ക് നമ്പർ 12 മുതൽ 15 (2) ചെയിനേജ് 9750 മുതൽ 12040 മീറ്റർ ബ്ലോക്ക് നമ്പർ 16 മുതൽ 20 ചെയിനേജ് 12090 മുതൽ 13740 മീറ്റർ ബ്ലോക്ക് നമ്പർ 21 മുതൽ 25 സർക്കാർ പൊന്നും വിലയ്ക്ക് എടുത്തിട്ടുള്ള സ്ഥലത്തു നിൽക്കുന്ന വൃക്ഷങ്ങളും മററ് ദേഹണ്ഡങ്ങളും മുറിച്ചു മാററുന്നതിനുള്ള അവകാശം 1986 ജനുവരി 2-ം തീയതി മൈലം പഞ്ചായത്ത് ആഫീസ് പരിസരത്ത് വച്ച് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്.

ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ 700 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേലം ഉറപ്പിച്ചുകഴിഞ്ഞാൽ ഉടൻ തന്നെ മൊത്തം തുകയും നിലവിലുള്ള വിൽപ്പനനികുതി സഹിതം അടച്ചുതീർക്കേണ്ടതുമാണ്. ലേലം സ്ഥിരപ്പെടുത്തി അറിയിപ്പ് കിട്ടി 15 ദിവസത്തിനകം വൃക്ഷങ്ങൾ മുറിച്ചുമാററി സർക്കാർ വക സ്ഥലത്ത് നിന്നും നീക്കം ചെയ്യേണ്ടതുമാണ്.

പൊതുമരാമത്തു വകുപ്പിൽ നിലനിൽക്കുന്ന എല്ലാ ലേല നിബന്ധനകളും ഈ ലേലത്തിന് ബാധകമാണ്. കൂടുതൽ വിവരങ്ങൾക്ക് ടി ആഫീസിലോ കൊട്ടാരക്കര എൽ. ബി. സബ് ഡിവിഷൻ 17 ലോ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കല്ലട ജലസേചന പദ്ധതി
ഇടതുകര കനാൽ പദ്ധതി
നമ്പർ ആറ്,
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
കൊട്ടാരക്കര.

(ഒപ്പ്)
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

(കേരളാ ഗവർണ്ണർക്കുവേണ്ടി.)

---

## SHORT TENDER NOTICE

No. DB-428/83. *8th November* 1985.

Competitive tenders in sealed covers superscribing the name of works are invited for and on behalf of the Governor of Kerala by the undersigned for the following works, from the registered Contractors Class A, B&C of Kerala P.W.D. or equivalent Class in other state or approved firms up to 4 p. m. on 2-1-1986. Tender will be opened at 4.30 p. m. on the same date.

| Sl. No | Tender No. | Name of work with P.A.C. | E.M.D. Rs. |
|---|---|---|---|
| (1) | | (2) | (3) |
| 1. | 17 | KIP MCS Laying out pipe lines from spouts of Sasthamcotta Branch Canal at ch. 5100 M-11500 M Supplying P.V.C. Specials—Rs. 58,100 | 600 |
| 2. | 18 | KIP MCS Laying out pipe lines from spout of Sasthamcotta Branch canal from ch. 5100-11500 M Supplying G.I. Specials—4,600 | 50 |
| 3. | 19 | KIP MCS Laying out pipe lines from spout of Sasthamcotta branch canal from ch. 5100 M-11500 M-Supplying 50 mm flexible hose—Rs. 35,300 | 400 |
| 4. | 20 | KIP MCS Laying out pipe lines from spout at Kadakkadu distributory-Supply of P.V.C. Specials—Rs. 77,000 | 800 |
| 5. | 21 | KIP MCS Laying out pipe lines from spout of Kadakkadu distributory-Supply of G.I. Specials—Rs. 2,700 | 50 |
| 6. | 22 | KIP MCS Laying out pipe lines from spout of Vallicode distributory from ch. 2600 M-4400 M-Supply of P.V.C. Specials—Rs. 74,000 | 750 |
| 7. | 23 | Do. do. Supply of G.I. Specials—Rs. 5,200 | 100 |
| 8. | 24 | Do. do. Supply of 50mm flexible hose—Rs. 11,000 | 150 |

| (1) | | (2) | (3) |
|---|---|---|---|
| 9. | 25 | KIP MCS Laying out pipe lines from spout of Vallicode distributory from ch. 0 to 2600 m-Supply of P.V.C. Specials—Rs. 66,500 | 700 |
| 10. | 26 | do. do. —Supply of G.I. specials—Rs. 2,900 | 50 |
| 11. | 27 | do. do. —Supply of 50mm flexible hose—Rs. 11,000 | 150 |
| 12. | 28 | KIP MCS Laying out pipe lines from spout at Peringanadu distributory-Supply of P.V.C. specials—Rs. 45,000 | 450 |
| 13. | 29 | do. do. —Supply of G.I. specials—Rs. 2,000 | 50 |
| 14. | 30 | do. do. —Supply of 50mm flexible hose—Rs. 18,000 | 200 |
| 15. | 31 | KIP MCS Laying out pipe lines from spouts of Kadakkadu distributory –Supply of flexible hose—Rs. 9,000 | 100 |

Cost of tender form—Rs. 25 plus S.T. each

Cost of Additional forms—Rs. 10 plus S.T. each.

Time of completion—One month.

Tender forms and other particulars can be had from the office of the undersigned on all working days during office hours from 10 a.m. on 10-12-1985 and up to 1 p.m. on the last date of receipt of tender on application in writing and on payment of the value of documents (not refundable) either in cash or by money order.

Tender documents will be issued only to the registered contractors or approved firms and are not transferable.

Undersigned will be competent to refuse the part on the full tender without any notice.

All the rules prevailing in the Department will be binding on the tenderers.

Office of the Executive Engineer,
KIP MCS. Division No. II,
Adoor.

C. P. Philip,
*Executive Engineer.*

## RE-TENDER NOTICE

No. D5-3025/83. *23rd November* 1985.

Competitive tenders in seperate sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from registered contractors of P. W. D. for the following work. The tenders superscribing the name of work should be addressed to the Executive Engineer, K.I.P.R.B. Division No. III, Adoor so as to reach him on or before 4 p. m. on 2-1-1986. Late tenders will not be considered. The tenders will be opened at 4.30 p.m. on the same day in the presence of such tenderers or their authorised representatives who may be present at that time.

Reference No.—D5-3025/83.

Name of work with P.A.C.—Kallada Irrigation Project Constructing an Inspection Bungalow at Nellimoottil padical, Adoor—Rs. 3,15,474

E.M.D.—Rs. 3,200

Cost of tender forms—Rs. 25+S.T.

Class of contractor—A, B&C.

Period of completion— 6 months

Tender forms and other particulars will be made available for sale from the office of the Executive Engineer K.I.P.R.B. Division No. III, Adoor from 2-12-1985 to 2-1-1986 1 p.m. on requisition in writing and on payment of the value of documents (non-refundable) in cash or by money order.

A pre-tender conference open to all prospective tenderers will be held at 11 a.m. on 26-12-1985 by the Executive Engineer in this office.

All other conditions are as usual in Kerala Public Works Department. Tender documents will be issued only to registered contractors of P. W. D. and are not transferable.

Office of the Executive Engineer,
KIP RB Division No. III,
Adoor P.O.

V.M. Varkey,
*Executive Engineer.*

## ലേലപ്പരസ്യം

നമ്പർ D2 A 71139/85. 1985 ഡിസംബർ 2.

കല്ലട ഇറിഗേഷൻ പ്രോജക്ട്, അടൂർ ആർ. ബി. ഡിവിഷൻ നമ്പർ III യിലെ എക്സിക്യൂട്ടീവ് എഞ്ചിനീയർ പരസ്യപ്പെടുത്തുന്നത്.

ടി ആഫീസിന്റെ അടൂർ ഹൈസ്കൂളിനടുത്തുള്ള സ്റ്റോറിൽ സൂക്ഷിച്ചിരിക്കുന്ന 56753 എണ്ണം കാലി സിമന്റു ചാക്ക് 1986 ജനുവരി 6-ം തീയതി ടി സ്റ്റോർ പരിസരത്തു വച്ചു രാവിലെ 11 മണിക്ക് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കുന്നവർ 2,150 രൂപ നിരതദ്രവ്യം കെട്ടി വയ്ക്കേണ്ടതാകുന്നു. ഏറ്റവും കൂടുതൽ തുക വിളിക്കുന്ന ആൾക്ക് ലേലം സ്ഥിരപ്പെടുത്തുന്നതും ലേലം കഴിഞ്ഞാൽ ഉടൻതന്നെ മുഴുവൻ തുകയും ഗവൺമെന്റ് നിശ്ചയിച്ചിട്ടുള്ള ടാക്സുകളും അടക്കം ലേലം നടത്തുന്ന ഉദ്യോഗസ്ഥനെ ഏൽപ്പിച്ചു രസീതു വാങ്ങേണ്ടതുമാണ്. ലേലം സ്ഥിരപ്പെടുത്തുവാനോ മാറ്റി വയ്ക്കുന്നതിനോ ഉള്ള എല്ലാ അധികാരങ്ങളും എക്സി. എഞ്ചിനീയറിൽ നിക്ഷിപ്തമാണ്. ലേലം സ്ഥിരപ്പെടുത്തി വിവരം അറിയിച്ചാൽ 15 ദിവസത്തിനകം ചാക്ക് സ്റ്റോറിൽ നിന്നും നീക്കം ചെയ്യേണ്ടതും അപ്രകാരം ചെയ്യാതിരുന്നാൽ അടച്ചിട്ടുള്ള തുക ഗവൺമെന്റിലേയ്ക്ക് മുതൽ കൂട്ടുന്നതും പുനർ ലേലം നടത്തുന്നതുമാണ്. ചാക്കുകൾ ലേലത്തിനു മുൻപായി പരിശോധിക്കാവുന്നതും എന്നാൽ ലേലം സ്ഥിരപ്പെടുത്തിയതിനുശേഷം തിരിയാൻ അനുവദിക്കുന്നതല്ല. നിലവിലുള്ള എല്ലാ വ്യവസ്ഥകളും ഈ ലേലത്തിനും ബാധകമാണ്. കൂടുതൽ വിവരങ്ങൾ ടി ആഫീസിലോ, കെ. ഐ. പി. സെക്ഷൻ I/X, അടൂർ ഓഫീസിലോ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

(ഒപ്പ്)
എക്സിക്യൂട്ടീവ്
എഞ്ചിനീയർ,
K.I.P. ഡിവിഷൻ
നമ്പർ III.

അടൂർ.

(കേരള ഗവർണ്ണർക്കുവേണ്ടി)

### ദർഘാസ് പരസ്യം

DB-1-/85-86. 1985 ഡിസംബർ 2.

താഴെ പറയുന്ന ജോലികൾക്ക് കേരള പൊതുമരാമത്ത് വകുപ്പിൽ എ, ബി, സി, ഡി വിഭാഗങ്ങളിൽ രജിസ്റ്റർ ചെയ്തിട്ടുള്ള കൺട്രാക്ടർമാരിൽ നിന്നും കേരള ഗവർണ്ണർക്കുവേണ്ടി ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ താഴെ ഒപ്പിട്ടിട്ടുള്ള അധികാരികളുടെ ആഫീസിൽ ദർഘാസ് ദിവസം വൈകുന്നേരം 4 മണി വരെ സ്വീകരിക്കുന്നതും അന്നേ ദിവസം 4.30 പി. എം.-ന് തുറന്നു പരിശോധിക്കുന്നതുമാണ്.

| ദർഘാസ് നമ്പർ | ജോലിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1/85-86 | കെ. ഐ. പി. (എം. സി. എസ്.) മല്ലികാഡിസ്ട്രിബ്യൂട്ടറിയിൽ ചെയിനേജ് 2400 മീ., 2600 മീ., 2950 മീ., 3085 മീറ്ററുകളിലായി നാല് സ്പൗട്ട് നിർമ്മിക്കുക — രൂപ 16,704 | 350 |
| 2/85-86 | കെ. ഐ. പി. (എം. സി. എസ്.) മല്ലികാഡിസ്ട്രിബ്യൂട്ടറിയിൽ ചെയിനേജ് 2961 മീ., 3061 മീ., 4062 മീറ്ററുകളിലായി മൂന്നു സ്പൗട്ട് നിർമ്മിക്കുക — രൂപ 12,172 | 250 |

ദർഘാസ് ഫാറങ്ങളുടെ വില —രൂപ 20 + എസ്. ററി.

ദർഘാസ് സ്വീകരിക്കുന്ന തീയതി—2-1-1986

ജോലി തീർക്കേണ്ടുന്ന കാലാവധി—ഒരു മാസം.

ദർഘാസ് ഫോറങ്ങളും മററു വിവരങ്ങളും നിശ്ചിത ദർഘാസ് ദിവസത്തിന് 21 ദിവസത്തിന് മുമ്പു മുതൽ അന്നേ ദിവസം ഒരു മണി വരെ അടൂർ കെ. ഐ. പി. ചെറുകിട ജലവാഹിനി വിഭാഗം സബ് ഡിവിഷൻ നമ്പർ-5, അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ, അവർകളുടെ ആഫീസിൽ നിന്നും പ്രവർത്തന സമയത്ത് ഓരോ വില അടച്ച് രേഖാമൂലം അപേക്ഷകൊടുത്ത് വാങ്ങിക്കൊള്ളേണ്ടതും ഈ വില മടക്കികൊടുക്കുന്നതല്ലായിരിക്കുന്നതും ആകുന്നു. പൊതുമരാമത്തുവകുപ്പിൽ നിലവിലുള്ള എല്ലാ നിബന്ധനകളും ബാധകമാകുന്നതും ദർഘാസു കൈമാററം ചെയ്യാൻ പാടില്ലാത്തതും ആകുന്നു.

കെ. ഐ. പി. ചെറുകിട ജലവാഹിനി വിഭാഗം
അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസ്,
No. V അടൂർ.

പി. വി. ഉമ്മൻ,
അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

### ദർഘാസ് പരസ്യം

No. D. B. 390/85. 1985 നവംബർ 22.

കേരള ഗവർണ്ണർക്കുവേണ്ടി കല്ലട ജലസേചന പദ്ധതി വലതുകര കനാൽ എട്ടാം നമ്പർ സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തിക്ക് കേരള പൊതുമരാമത്ത് വകുപ്പിലെ എ, ബി, സി, ഡി എന്നി വിഭാഗങ്ങളിൽ പെട്ട അംഗീകൃത കരാറുകാരിൽ നിന്നും പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ താഴെ ഒപ്പിട്ടിട്ടുള്ള അധികാരിയുടെ ഓഫീസിൽ 6-1-1986 വൈകുന്നേരം 4 മണിവരെ സ്വീകരിക്കുന്നതും അന്നേ ദിവസം 4.30-ന് തന്നെ ഹാജരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതുമാണ്.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും— കല്ലട ജലസേചന പദ്ധതി വലതുകര കനാലിന്റെ ശാസ്താംകോട്ട ശാഖയിൽ ചെയിനേജ് 12475 മീററിൽ നിന്നും മലകാവ് ഹരിജൻ കോളനിയിലേക്കുള്ള വില്ലേജ് റോഡിന്റെ സംരക്ഷണ പ്രവർത്തിക്കുവേണ്ടി രൂപ 22,146

നിരതദ്രവ്യം—രൂപ 230

ദർഘാസ് പ്രമാണത്തിന്റെവില—രൂപ 25 + വി. നി.

പ്രവൃത്തി തീർക്കാനുള്ള കാലാവധി—2 മാസം

ദർഘാസ് പ്രമാണങ്ങളും മററു വിവരങ്ങളും താഴെ ഒപ്പിട്ടിട്ടുള്ള അധികാരിയുടെ കാര്യാലയത്തിൽ നിന്നും 6-12-1985 മുതൽ എല്ലാ പ്രവൃത്തി സമയങ്ങളിലും അവസാന ദിവസമായ 6-1-1986 ഉച്ചയ്ക്ക് 1 മണി വരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കമായോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അത് മററാർക്കും കൈമാററാൻ പാടില്ലാത്തതുമാകുന്നു. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതായിരിക്കും. പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ച എല്ലാ നിബന്ധനകളും ഇതിനും ബാധകമാണ്.

മേൽപ്പറഞ്ഞ ദർഘാസിനെ സംബന്ധിച്ചുള്ള ഒരു പ്രീ-ടെൻഡർ കോൺഫറൻസ് 1985 ഡിസംബർ 30-ാം തീയതി 11 മണിക്ക് താഴെ ഒപ്പിട്ടിട്ടുള്ള അധികാരിയുടെ കാര്യാലയത്തിൽ കൂടുന്നതാണ്.

കല്ലട ജലസേചന പദ്ധതി
വലതുകര സബ് ഡിവിഷൻ,
നമ്പർ-8, അസി. എക്സി.
എഞ്ചിനീയരുടെ കര്യാലയം,
അടൂർ.

ററി. എം. രവീന്ദ്രനാഥൻ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

### SHORT TENDER NOTICE

No. D2. 2528/85. *23rd November* 1985

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P. W. D. Class 'C' and above only and other states in equivalent class upto 16.00 hrs. on the last date of receipt of tender noted below :—

The tenders will be opened at 16.30 hrs. on the last date of receipt of tenders.

Name of works with P. A. C.—K. I. P.—R. B. C. formation of main cannal from ch: 55000 to to 58800—construction of Direct sluice, at various chainages in the above reach—Rs. 77,567

E. M. D.—Rs. 800

Cost of tender forms one set—Rs. 25

Cost of Additional copy of one set form—Rs. 10

Last date of receipt of tender—7-1-1986

Period of completion—3 months

The tender forms and other particulars can be had from the office of the undersigned during office hours on working days upto 13.00 hrs. on the last date of receipt of tender on application in writing and on payment of value of the documents (non refundable) either in cash or by money order.

Tender documents will be issued only on application in writing to registered 'C' and above class contractors of P.W.D. or registered contractors of equivalent class in other states and are not transferrable.

A prebid conference will be held at the office of the undersigned on 18-12-1985 at 15.00 hrs.

Office of the Executive Engineer,
K.I.P.R.B. Division No. IV,
Pallickal, Pullikkanakku P.O.,
Kayamkulam, Kerala State.

(Sd.)
*Executive Engineer*

---

ടെൻഡർ പരസ്യം

നമ്പർ ഡി.ബി. 25/85. 1985 ഡിസംബർ 5.

കേരള ഗവർണ്ണർക്കുവേണ്ടി പമ്പാ ജലസേചന പദ്ധതി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ സബ്ഡിവിഷൻ നമ്പർ-2 മാവേലിക്കര താഴെ പറയുന്ന പ്രവർത്തിക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 9-1-1986-ന് വൈകിട്ട് കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള എല്ലാ വിഭാഗങ്ങളിലുംപെട്ടതായ അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവച്ചതായ ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം 4.30-ന് ടി ആഫീസിൽ വച്ച് ടി ആഫീസർ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്. നിശ്ചിത സമയം കഴിഞ്ഞ് ടെൻഡറുകൾ സ്വീകരിക്കുന്നതല്ല.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—പമ്പാ ജലസേചന പദ്ധതി ഇടതുകര കനാൽ ചെന്നിത്തല ശാഖ പൊററമേൽ ഉപശാഖയുടെ വലതുവശത്തെ പുറയിടത്തിന്റെ സംരക്ഷണ പണി—രൂപ 8,377
നിരതദ്രവ്യം—രൂപ 250
ടെൻഡർ ഫോറത്തിന്റെ വില—രൂപ 20+വി.നി.
പ്രവർത്തിതീർക്കേണ്ട കാലാവധി—ഒരു മാസം.

മേൽപ്പറഞ്ഞ പ്രവർത്തിയുടെ വിശദ വിവരങ്ങൾ ഈ ആഫീസിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും വൈകിട്ട് 5 മണിവരെ ലഭിക്കുന്നതാണ്. ടെൻഡർ ഫാറത്തിന്റെ വില റൊക്കം പണമായി അടച്ച് രേഖാമൂലം ആവശ്യപ്പെട്ടാൽ ടെൻഡർ സ്വീകരിക്കുന്ന ദിവസം ഉച്ചയ്ക്ക് ഒരു മണി വരെ ലഭിക്കുന്നതാണ്. ടെൻഡർ ഫാറങ്ങൾ കൈമാററം ചെയ്യാൻ പാടുള്ളതല്ല. ടെൻഡർ അംഗീകരിക്കുന്നതിനുള്ള സമയ പരിധി ടെൻഡർ തുറക്കുന്ന ദിവസം മുതൽ മൂന്നു മാസം ആയിരിക്കും.

പൊതുമരാമത്ത് വകുപ്പിലെ ടെൻഡർ സംബന്ധമായ എല്ലാ നിബന്ധനകളും ഇതിനും ബാധകമായിരിക്കും.

അസി. എക്സി.
എഞ്ചിനീയർ ആഫീസ്,
പി.ഐ.പി. സബ്ഡിവിഷൻ,
നമ്പർ-2, മാവേലിക്കര.

മൈനാൻ പി. ജേക്കബ്,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ടെൻഡർ പരസ്യം

ടെൻഡർ നമ്പർ 15 AEE/85-86.

No. A. 8. 1/85. 1985 ഡിസംബർ 7.

കേരള ഗവർണ്ണർക്കുവേണ്ടി കെട്ടിടങ്ങളും നിരത്തുകളും കാഞ്ഞിരപ്പള്ളി അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന വേലകൾക്കു പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും 1985 ഡിസംബർ മാസം 30-ാം തീയതി വൈകുന്നേരം നാലു മണിവരെ മൽസര സ്വഭാവമുള്ള ടെൻഡറുകൾ വേലയുടെ പേരും സ്വന്തം പേരും ആലേഖനം ചെയ്ത മുദ്രവച്ച കവറുകളിൽ ക്ഷണിച്ചു കൊള്ളുന്നു. അന്നേ ദിവസം 4.30 മണിക്ക് ടെൻഡറുകൾ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

വേലയുടെ പേരും അടങ്കൽ തുകയും—കരിക്കപ്പലം വെച്ചൂച്ചിറ റോഡിൽ 0/800 കി. മീ. ലും 1/800 കി. മീ. ലും ഓരോ കലുങ്കുകൾ പണിയുക—രൂപ 40,000
നിരതദ്രവ്യം—രൂപ 1,000
ഫാറത്തിന്റെ വില — രൂപ 25+വി.നി.
കരാറുകാരുടെ ക്ലാസ്—എ, ബി, സി.
കാലാവധി—രണ്ടു മാസം

ടെൻഡർ പ്രമാണങ്ങളും മററു വിവരങ്ങളും താഴെ ഒപ്പു വച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 5 ദിവസം മുമ്പു മുതൽ ടെൻഡർ ദിവസം 1 മണിവരെ പ്രമാണത്തിന്റെ വില റൊക്കമായോ മണിഓർഡറായോ അടച്ച് രേഖാമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്.

കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറിനെ സംബന്ധിച്ച എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

അസി. എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ
കാര്യാലയം, കെട്ടിടങ്ങളും
നിരത്തുകളും കാഞ്ഞിരപ്പള്ളി.

എൻ. ജി. വർഗ്ഗീസ്,
അസി. എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

പുനർ ലേലപ്പരസ്യം

നമ്പർ എ. 1180/82. 1985 നവംബർ 14.

മൂവാററുപുഴ നദീതട പദ്ധതി ഇടതുകര കനാൽ 16410 മീററർ മുതൽ 16520 മീററർ വരെയുള്ള നിർമ്മാണത്തിൽ നിന്നും കിട്ടിയതും ടി സ്ഥലത്തു തന്നെ വച്ചിരിക്കുന്നതും ഡിവിഷൻ സർവ്വേ റിപ്പോർട്ട് നമ്പർ 1/84-85 പ്രകാരമുള്ളതുമായ കരിങ്കല്ല് താഴെപറയും പ്രകാരം എം. വി. ഐ. പി. രണ്ടാം നമ്പർ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതിന് നിശ്ചയിച്ചിരിക്കുന്നു.

ഇനവിവരം—ഡിവിഷൻ സർവ്വേ റിപ്പോർട്ട് നമ്പർ 1/84-85 പ്രകാരമുള്ള 243.73 ഘന മീററർ കരിങ്കല്ല്.
നിരതദ്രവ്യം—രൂപ 900
ലേല തീയതി—24-1-1986
സമയം—11 മണി

ലേലത്തിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പായി നിശ്ചിത നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും കൂടിയ തുകയ്ക്ക് ലേലം വിളി കൊള്ളുന്നയാൾ അപ്പോൾ തന്നെ നിരതദ്രവ്യത്തിനു പുറമെ വിളിച്ച തുകയും നിയമാനുസൃതമുള്ള വിൽപ്പനനികുതിയും ലേലം നടത്തുന്ന ഉദ്യോഗസ്ഥനെ ഏൽപ്പിക്കേണ്ടതാകുന്നു.

കൂടിയ തുകയ്ക്ക് ലേലം വിളികൊള്ളുന്നയാളിന്റെ പേരിൽ താൽക്കാലികമായി ഉറപ്പിക്കുന്നതും ലേലം സ്ഥിരപ്പെടുത്തി ഉത്തരവു കിട്ടിയാൽ നിശ്ചിത സമയത്തിനകം ലേലവസ്തുക്കൾ സ്ഥലത്തു നിന്നും നീക്കം ചെയ്യേണ്ടതുമാകുന്നു. കേരള പൊതുമരാമത്തുവകുപ്പിലുള്ള എല്ലാ ലേല നിബന്ധനകളും ഈ ലേലത്തിനും ബാധകമായിരിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഈ ഓഫീസിലോ മൂവാററുപുഴയിലുള്ള 1-ാം നമ്പർ സെക്ഷൻ ഓഫീസിലോ നേരിട്ട് അന്വേഷിച്ചാൽ അറിയാവുന്നതാണ്.

എം. വി. ഐ. പി.
സബ്ഡിവിഷൻ
നമ്പർ-6, കൂത്താട്ടുകുളം.

കെ. ജോർജ്,
അസി. എക്സിക്യൂട്ടീവ്
എഞ്ചിനീയർ.
(കേരളാ ഗവർണ്ണർക്കുവേണ്ടി)

## ദർഘാസ് പരസ്യം

നമ്പർ എ(1) 835/85. 1985 നവംബർ 27.

എക്സിക്യൂട്ടീവ് എഞ്ചിനീയർ, മീനച്ചിൽ റിവർ വാലി പ്രോജക്റ്റ്സ് ഡിവിഷൻ, പാലാ, കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവൃത്തികൾക്ക് കേരളാ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ, പ്രവർത്തിയുടെ പേര് ആലേഖനം ചെയ്ത മുദ്ര വച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ താഴെ പറയുന്ന അവസാന തീയതിയിൽ ഉച്ച കഴിഞ്ഞ് 4 മണിവരെ സ്വീകരിക്കുന്നതും അന്നേദിവസം 4.30-ന് തുറക്കുന്നതുമാണ്.

ദർഘാസ് നമ്പർ 2/85-86

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—അടുക്കം ഡാം സൈററിൽ സ്റ്റോർഷെഡ് നിർമ്മിക്കുന്നതിന്—രൂപ 1,70,000

നിരതദ്രവ്യം—രൂപ 4,250

ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 75+ വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—6 മാസം

കരാറുകാരന്റെ വിഭാഗം—'സി'യും അതിനു മുകളിലും

പണി നടത്തേണ്ട ഡിവിഷൻ—എം. ആർ. വി. പി. ഡിവിഷൻ പാലാ

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—3-1-1986.

ദർഘാസ് പ്രമാണങ്ങളും മററു വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണിവരെ ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് രേഖാമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്തു വകുപ്പിലെ മേൽപ്പറഞ്ഞ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ കൈമാററം പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററ് എല്ലാ വ്യവസ്ഥകളും ബാധകമാണ്.

പി. ജെ. എമ്മാനുവൽ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

എം. ആർ. വി. പി.
ഡിവിഷൻ, പാലാ.

---

## ദർഘാസ് പരസ്യം

നമ്പർ ഡബ്ലിയു.2/7158/82. 1985 നവംബർ 4.

കേരള ഗവർണ്ണർക്കുവേണ്ടി സൂപ്രണ്ടിംഗ് എഞ്ചിനീയർ ദേശീയപാത (തെക്കെ മേഖല) വൈററില, താഴെ പറയുന്ന പ്രവർത്തികൾക്ക് വേണ്ടി നിശ്ചിത യോഗ്യതയും രജിസ്ട്രേഷനുമുള്ള അംഗീകൃത കരാറുകാരിൽ നിന്നും 8-1-1986 വൈകുന്നേരം കൃത്യം 4 മണി വരെ ജോലിയുടെ പേരെഴുതി സീലു വച്ച മത്സരസ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥനോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ തദവസരത്തിൽ സന്നിഹിതരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 9/എസ്. ഇ. എൻ. എച്ച്/85-86. ദേശീയപാത 47 കി. മീ. 421/400 മുതൽ കി. മീ. 428/200 വരെയുള്ള ഭാഗം 50 മി. മീ. ബിററുമിൻ മെക്കാഡവും 20 മി. മീ. ചിപ്പിംഗ് കാർപ്പെററും ചെയ്തു ബലപ്പെടുത്തൽ—രൂപ 25,93,016 | 50,000 |
| 2 | 10/എസ്. ഇ. എൻ. എച്ച്/85-86. ദേശീയപാത 47 കി. മീ. 506/400 മുതൽ 508/300 വരെ ഒരു നിരപ്പാത രണ്ട് നിരപ്പാതയാക്കി വീതികൂട്ടി ബലപ്പെടുത്തൽ—രൂപ 29,34,475 | 50,000 |
| 3 | 11/എസ്. ഇ. എൻ. എച്ച്/85-86. ദേശീയപാത 47 കി. മീ. 482/000 മുതൽ 485/530 വരെ ഒരു നിരപ്പാത രണ്ടു നിരപ്പാതയാക്കി വീതി കൂട്ടി ബലപ്പെടുത്തൽ—രൂപ 49,55,363 | 50,000 |

ദർഘാസ് ഫാറത്തിന്റെ വില—ഓരോന്നിനും രൂപ 300 + വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമ നമ്പർ 1-ന് 12 മാസം, ക്രമനമ്പർ 2-ന് 18 മാസം, ക്രമനമ്പർ 3-ന് 24 മാസം.

കരാറുകാരുടെ വിഭാഗം 'എ' ക്ലാസ് മാത്രം

ദർഘാസ് ഫോറങ്ങളും മററു വിശദവിവരങ്ങളും താഴെ ഒപ്പു വച്ചിട്ടുള്ള ഉദ്യോഗസ്ഥന്റെ ആഫീസിൽ നിന്നും എല്ലാ പ്രവർത്തി ദിവസവും രാവിലെ 10.15 മുതൽ 5 മണി വരെയും ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചയ്ക്ക് ശേഷം 1 മണിവരെയും കിട്ടുന്നതാണ്. കൂടാതെ ദർഘാസ് നമ്പർ 9/എസ്. ഇ. എൻ. എച്ച്/85-86-ന്റെ ദർഘാസ് ഫാറങ്ങൾ ആലപ്പുഴ നാഷണൽ ഹൈവേ ഡിവിഷനിൽ നിന്നും ആലപ്പുഴ നാഷണൽ ഹൈവേ സബ് ഡിവിഷനിൽ നിന്നും ദർഘാസ് നമ്പർ 10/എസ്. ഇ. എൻ. എച്ച്/85-86 ദർഘാസ് നമ്പർ 11/എസ്. ഇ. എൻ. എച്ച്/85-86 എന്നിവയുടെ ദർഘാസ് ഫോറങ്ങൾ കൊല്ലം നാഷണൽ ഹൈവേ ഡിവിഷനിൽ നിന്നും കൊല്ലം നാഷണൽ ഹൈവേ സബ് ഡിവിഷനിൽ നിന്നും ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസത്തിന്റെ തലേ ദിവസം വൈകുന്നേരം 4 മണിവരെ വാങ്ങാവുന്നതാണ്.

അംഗീകൃത കരാറുകാരൻ നിശ്ചിത വില കൊടുത്ത് താഴെ ഒപ്പു വച്ചിട്ടുള്ള ഉദ്യോഗസ്ഥന്റെ ആഫീസിൽ നിന്നോ മുകളിൽ പറഞ്ഞിട്ടുള്ള മററ് ആഫീസുകളിൽ നിന്നോ രേഖാമൂലം അപേക്ഷിച്ചാൽ ദർഘാസ് ഫാറങ്ങൾ വാങ്ങാവുന്നതാണ്. ദർഘാസ് ഫാറത്തിന്റെ വില തിരിച്ചു നൽകപ്പെടുന്നതല്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകളും ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ദർഘാസുകളും പ്രഥമദൃഷ്ട്യാ തിരസ്കരിക്കപ്പെടുന്നതാണ്. സീലു ചെയ്ത ദർഘാസുകൾ താഴെ ഒപ്പുവച്ചിരിക്കുന്ന ഉദ്യോഗസ്ഥന്റെ ആഫീസിൽ മാത്രമേ സ്വീകരിക്കുകയുള്ളു. ഏതെങ്കിലും ഒരു ദർഘാസോ, അല്ലെങ്കിൽ എല്ലാ ദർഘാസുകളും കാരണം കാണിക്കാതെ തന്നെ തിരസ്കരിക്കുന്നതിനുള്ള അവകാശം താഴെ ഒപ്പു വച്ചിരിക്കുന്ന ഉദ്യോഗസ്ഥനിൽ നിക്ഷിപ്തമാണ്.

കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ പ്രവൃത്തിക്കും ബാധകമായിരിക്കും.

ദേശീയപാത സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ആഫീസ്, തെക്കേ മേഖല, വൈററില, കൊച്ചിൻ-19.

കെ. കരുണാകരൻ ഉണ്ണിത്താൻ,
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

## ടെൻഡർ പരസ്യം

നമ്പർ ഡബ്ലിയു 3 ഡി3-1416/85. 1985 നവംബർ 7.

എൻ. എച്ച്. 17 കി. മീ. 147/250-ൽ സ്ഥിതി ചെയ്യുന്ന വളപട്ടണം പാലത്തിന്റെ ചുങ്കം പിരിക്കുന്നതിനായി, തൃശ്ശൂർ നാഷണൽ ഹൈവേ സൂപ്രണ്ടിംഗ് എഞ്ചിനീയർ സീലുവെച്ച ടെൻഡറുകൾ 8-1-1986-ാം തീയതി വൈകുന്നേരം 4 മണി വരെ പൊതുമരാമത്തു വകുപ്പിൽ 'എ' ക്ലാസ്സ് ആയി രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നോ അല്ലെങ്കിൽ തഹശീൽദാരിൽ കുറയാത്ത ഉദ്യോഗസ്ഥനിൽ നിന്നും വാങ്ങിയ ഒരു ലക്ഷം രൂപയുടെ സോൾവൻസി സർട്ടിഫിക്കററ് ഹാജരാക്കുന്നവരിൽ നിന്നോ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറിനെ സംബന്ധിച്ച ചുരുങ്ങിയ വിവരങ്ങൾ താഴെ കൊടുക്കുന്നു:

1. ഈ ടെൻഡർ പ്രകാരം ചുങ്കം പിരിക്കാനുള്ള അധികാരം 1-5-1986 മുതൽ 30-4-1987 വരെയോ, അല്ലെങ്കിൽ ചുങ്കം പിരിക്കാനുള്ള അധികാരം കൈമാററം നടന്ന തീയതി മുതൽ 12 മാസത്തേക്കോ ആയിരിക്കും.

2. ടെൻഡർ ഫാറങ്ങളും മററു വിശദ വിവരങ്ങളും ടെൻഡർ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 8-1-1986 ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ഈ ആഫീസിൽ നിന്നും, അതേ ദിവസം 4 മണിവരെ നാഷണൽ ഹൈവേയുടെ കണ്ണൂർ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും ടെൻഡർ ഫാറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

3. ടെൻഡറിൽ പങ്കെടുക്കുന്ന എല്ലാവരും (കരാറുകാരും മററുള്ളവരും) കഴിഞ്ഞ വർഷത്തെ ഇൻകം ടാക്സ് ക്ലിയറൻസ് സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്. കിട്ടിയ മുഴുവൻ ടെൻഡറുകളും ഹാജരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡർ ദിവസം വൈകുന്നേരം 4.30-ന് തന്നെ തുറക്കുന്നതാണ്. ടെൻഡർ ഫാറങ്ങളുടെ വില യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. ടെൻഡർ ഫാറങ്ങൾ കരാറുകാരൻ കൈമാറുവാൻ പാടുള്ളതല്ല.

4. ടെൻഡറിൽ പങ്കെടുക്കുന്നവർ ഡിപ്പാർട്ടുമെന്റിലെ എല്ലാ നിബന്ധനകളും വ്യവസ്ഥകളും പാലിക്കാൻ ബാദ്ധ്യസ്ഥരാണ്. അംഗീകൃത കരാറുകാരൻ അവരുടെ രജിസ്ട്രേഷൻ കാർഡുകൾ ഹാജരാക്കിയാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ ലഭിക്കുകയുള്ളു.

പ്രവൃത്തിയുടെ പേർ—നാഷണൽ ഹൈവേ കി. മീ. 147/250-ൽ സ്ഥിതി ചെയ്യുന്ന വളപട്ടണം പാലത്തിന്റെ 1-5-1986 മുതൽ 30-4-1987 വരെയോ, അല്ലെങ്കിൽ അവകാശം കൈമാറിയ തീയതി മുതൽ 12 മാസത്തേക്കോ ചുങ്കം പിരിക്കൽ

നിരതദ്രവ്യം—ഏതെങ്കിലും ഷെഡ്യൂൾഡ് ബാങ്കിൽ നിന്ന് 93,750 രൂ. (തൊണ്ണൂററി മൂവ്വായിരത്തി എഴുനൂററമ്പത് രൂ.) ഡെപ്പോസിററ് തൃശ്ശൂർ നാഷണൽ ഹൈവേ സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ പേരിൽ പ്ലെഡ്ജ് ചെയ്തത്, അല്ലെങ്കിൽ ട്രഷറി ചെലാൻ രസീത് ടെൻഡറിനോടൊപ്പം അടക്കം ചെയ്യേണ്ടതാകുന്നു.

ടെൻഡർ ഫാറത്തിന്റെ വില—രൂപ 300+വി. നി.

പകർപ്പിന്റെ വില—രൂപ 40+വി. നി.

നാഷണൽ ഹൈവേ നോർത്ത് സർക്കിൾ, തൃശ്ശൂർ.

എസ്. ഈശ്വരപ്പിള്ള,
സൂപ്രണ്ടിംഗ് എഞ്ചിനീയർ
(കേരള ഗവർണ്ണർക്കു വേണ്ടി).

## പുനർ ടെൻഡർ പരസ്യം

നമ്പർ എ1-5410/85. 1985 ഡിസംബർ 6.

കേരളാ ഗവർണ്ണർക്കുവേണ്ടി തൃശ്ശൂർ ബിൽഡിംഗ്സ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 27-12-1985 വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീൽ വച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാണ്, അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയർ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—തൃശ്ശൂർ രാമവർമപുരം കെ. എ. പി. ക്യാമ്പിൽ പുതുതായി നിർമ്മിച്ചിട്ടുള്ള ബാരക്കുകളും കാര്യാലയവും വൈദ്യുതീകരിക്കുന്നതിന് (പുനർ ടെൻഡർ)—രൂപ 1,32,876

നിരതദ്രവ്യം—രൂപ 3,350

ടെൻഡർ ഫാറത്തിന്റെ വില—രൂപ 75+വി. നി.

പ്രവർത്തിയുടെ കാലാവധി—2 മാസം

കരാറുകാരുടെ വിഭാഗം—എ ക്ലാസ്സ് മാത്രം.

ടെൻഡറിന് ആവശ്യമുള്ള പ്രമാണങ്ങളും മററു വിശദ വിവരങ്ങളും എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ഇലക്ട്രിക്കൽ വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവർത്തി ദിവസവും കാലത്ത് 10 മണി മുതൽ വൈകുന്നേരം 5 മണിവരെ, ടെൻഡർ ദിവസം ഉച്ചയ്ക്ക് 1 മണിവരെ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

ടെൻഡർ പ്രമാണത്തിന്റെ വില യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെക്കാത്ത എല്ലാ ടെൻഡറുകളും നിരസിക്കുന്നതായിരിക്കും. കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഈ ടെൻഡറിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയരാഫീസ്, പൊതുമരാമത്ത് വകുപ്പ്, ബിൽഡിംഗ്സ് ഡിവിഷൻ, തൃശ്ശൂർ.

ജോസഫ് ഫ്രാൻസിസ്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

ടെൻഡർ ഫോറത്തിന്റെ വില — ക്രമനമ്പർ 1-ന് രൂപ 300 + വി. നി. പകർപ്പ് രൂപ 40 + വി. നി., ക്രമനമ്പർ 2-ന് രൂപ 75 + വി. നി., പകർപ്പ് രൂപ 10 + വി. നി.

കരാറുകാരന്റെ ക്ലാസ്, യോഗ്യത — ക്രമനമ്പർ 1-ന് എ ക്ലാസ്, ക്രമനമ്പർ 2-ന് ബി യും എ യും.

പ്രവൃത്തി തീർക്കേണ്ട കാലാവധി — ക്രമനമ്പർ 1-ന് 12 മാസവും ക്രമനമ്പർ 2-ന് 4 മാസവും.

കരാറുകാരുടെ പ്രത്യേക ശ്രദ്ധക്ക്

ചാലക്കുടി ബൈപ്പാസിന്റെ നിർമ്മാണത്തിന് വേണ്ട ഭൂമിയിൽ കുറച്ച് സ്ഥലവും (ചാലക്കുടി ഹൈസ്കൂൾ കളിസ്ഥലം) ചില കെട്ടിടങ്ങളും വിട്ടുകിട്ടിയിട്ടില്ല. ഈ സ്ഥലം 'ഏൽപ്പിച്ച്' കൊടുക്കാൻ കാലതാമസം നേരിടുകയാണെങ്കിൽ കരാറ് ലഭിച്ച കരാറുകാരന് യാതൊരു അവകാശവാദവും എക്സ്ട്രാ ക്ലെയിമുകളും ഉന്നയിക്കുവാനോ പ്രവൃത്തിയിൽ നിന്നും ഒഴിഞ്ഞുപോകുവാനോ പാടില്ലാത്തതാകുന്നു.

ടെൻഡർ ഫാറങ്ങളും മറ്റു വിശദ വിവരങ്ങളും ഇത് പരസ്യപ്പെടുത്തുന്ന തിയതി മുതൽ 29-1-1986 ഉച്ചയ്ക്ക് ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഈ ആഫീസിൽ നിന്നും, 28-1-1986 വൈകുന്നേരം 4 മണിവരെ തൃശ്ശൂർ നാഷണൽഹൈവേ എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും അതിന്റെ വില രൊക്കം പണമായോ, മണി ഓർഡർ ആയോ അടച്ച് രജിസ്ട്രേഷൻ നമ്പരും ആഫീസിൽ കാണിച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. രജിസ്ട്രേഷൻ കാർഡ് കാണിക്കാത്ത കരാറുകാർക്ക് ടെൻഡർ ഫാറങ്ങൾ കൊടുക്കുന്നതല്ല. ടെൻഡർ ഫോറങ്ങളുടെ വില ഒരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല.

കേരള പൊതുമരാമത്തു വകുപ്പ് അംഗീകരിച്ച് നടപ്പാക്കിയിട്ടുള്ള ടെൻഡറുകളെ സംബന്ധിച്ചുള്ള എല്ലാ നിബന്ധനകളും ഇതിനും ബാധിക്കുന്നതാണ്. ടെൻഡർ ഫോറങ്ങൾ കേരള പൊതുമരാമത്ത് വകുപ്പിലെ, അംഗീകൃത കരാറുകാർക്കു മാത്രമേ കൊടുക്കുകയുള്ളു. അവ കൈമാറ്റം ചെയ്യാൻ പാടുള്ളതല്ല.

ഈ പ്രവർത്തിയുടെ ടെൻഡർ സ്വീകരിച്ചശേഷം പ്രവർത്തി ലഭിച്ച കരാറുകാരൻ എഗ്രിമെന്റ് വെക്കാതെ ഒഴിഞ്ഞുപോകുകയാണെങ്കിൽ ആ കാരണം കൊണ്ട് പ്രസ്തുത പ്രവർത്തി വേറെ കരാറുകാരനെ ഏൽപ്പിക്കേണ്ടി വരികയാണെങ്കിൽ തൻമൂലം സർക്കാരിന് ഉണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും ഇത്തരത്തിൽ ഒഴിഞ്ഞുപോകുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കുന്നതായിരിക്കും.

നാഷണൽഹൈവേ നോർത്ത് സർക്കിൾ,
തൃശ്ശൂർ.

എസ്. ഈശ്വരപിള്ള,
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

ലേലപരസ്യം

No. DI-20/82. 1985 നവംബർ 15.

പൊന്നുവ പാലത്തിന്റെ അപ്രോച്ച് റോഡിനു വേണ്ടി മരുതനയൂർ വില്ലേജിൽ അക്വയർ ചെയ്ത (ഡിവിഷൻ സർവ്വേ റിപ്പോർട്ട് നമ്പർ 1/85-86) ഭൂമിയിൽ നിൽക്കുന്നതായ സ്കൂളിന്റെ ഒരു ഭാഗം 1985 ഡിസംബർ 27-ന് വെള്ളിയാഴ്ച രാവിലെ 11 മണിക്ക് ടി സ്ഥലത്തുവച്ച് നാഷണൽ ഹൈവേ കൊടുങ്ങല്ലൂർ ബ്രിഡ്ജസ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്നയാളോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളുന്നതിന് 100 (നൂറ്) രൂപ നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതാണ്. P.W.D. യിലെ നിലവിലുള്ള എല്ലാ നിബന്ധനകളും ഈ ലേലത്തിനും ബാധകമാണ്.

നാഷണൽ ഹൈവേ
ബ്രിഡ്ജസ്
സബ്ഡിവിഷൻ,
പൊന്നുവ.

ജി. സുകുമാർ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ

---

ടെൻഡർ പരസ്യം

നമ്പർ ഡി.1 റ്റിൻ/85. 1985 ഡിസംബർ 4.

ബഹു: കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, കെട്ടിടങ്ങളും റോഡുകളും ഉപവിഭാഗം ആലത്തൂർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ഓഫീസിൽ ഓരോ പ്രവർത്തിക്കും 3-1-1986 വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീലുവെച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | കുനിശ്ശേരി വല്ലങ്ങി റോഡിൽ കി. മീ. 5/400 നും 6/400 ഇടയിലുള്ള കലുങ്കുകളുടെ പുനർനിർമ്മാണം—രൂപ 39,500 | 1000 |
| 2 | ആലത്തൂർ ബസാർ റോഡിൽ കി. മീ. 1/800-ൽ ഉള്ള കലുങ്കിന്റെ പുനർനിർമ്മാണം—രൂപ 28,500 | 750 |

ടെൻഡർ ഫാറത്തിന്റെ വില ഓരോന്നിനും— രൂപ 25 + വി. നി.

ജോലി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 3 മാസം ക്രമനമ്പർ 2-ന് 2 മാസം.

ടെൻഡർ ഫോറങ്ങളും മറ്റു വിശദ വിവരങ്ങളും ആലത്തൂർ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കെട്ടിടങ്ങളും റോഡുകളും ഉപവിഭാഗം ഓഫീസിൽ നിന്ന് ഏഴ് ദിവസം മുമ്പ് മുതൽ ടെൻഡർ ഉച്ചയ്ക്ക് 1 മണിവരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ടെൻഡർ ഫോറത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിന് ബാധകമായിരിക്കും.

"സി" ക്ലാസിനും അതിന് മുകളിലുമുള്ള കരാറുകാർക്ക് മാത്രമേ ടെൻഡർ ഫാറം ലഭിക്കുകയുള്ളു.

അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ ഓഫീസ്,
ആലത്തൂർ.

കെ. കെ. ഹരി,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

ദർഘാസ് പരസ്യം

ഡി1/ടി. എൻ/17/85-86/ഇ.ഇ. 1985 നവംബർ 23.

പാലക്കാട് പൊതുമരാമത്ത് വകുപ്പ് കെട്ടിടങ്ങളും നിരത്തുകളും വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പണികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 9-1-1986 കൃത്യം നാല് മണിവരെ അംഗീകരിച്ച കരാറുകാരിൽ നിന്നും ഓരോ പ്രവൃത്തിക്കും പ്രത്യേകം പേരെഴുതിയ സീലു വച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം 4.30 മണിക്ക് തൽസമയം സന്നിഹിതരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ വിവരവും ഏകദേശ അടങ്കൽ തുകയും | നിരത് ദ്രവ്യം രൂപ |
|---|---|---|
| 1 | അയിലൂർ പഞ്ചായത്തിൽ ചക്രായി ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 3,95,000 | 9,900 |
| 2 | ഷൊർണ്ണൂർ മുനിസിപ്പാലിറ്റിയിൽ ചേത്തലമന ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 1,65,000 | 4,150 |
| 3 | വാണിയംകുളം പഞ്ചായത്തിൽ മുല്ലപറമ്പിൽ ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 3,90,000 | 9,750 |
| 4 | പെരിങ്ങോട്ട് കുറുശ്ശി പഞ്ചായത്തിൽ മരിയിൽക്കാട്ടു ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 3,90,000 | 9,750 |
| 5 | പട്ടഞ്ചേരി പഞ്ചായത്തിൽ ആറാൻചേരി ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 4,00,000 | 10,000 |
| 6 | ശ്രീകൃഷ്ണപുരം പഞ്ചായത്തിൽ നിലവിളിക്കുന്നു ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 3,98,000 | 9,950 |
| 7 | കുമരംപുത്തൂർ പഞ്ചായത്തിൽ മുണ്ടംകോട് ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 3,93,000 | 9,850 |
| 8 | വടക്കഞ്ചേരി പഞ്ചായത്തിൽ കുമരൻകോട് ഹരിജൻ കോളനിയിലേക്ക് റോഡ് നിർമ്മിക്കൽ—രൂപ 4,00,000 | 10,000 |
| 9 | പരതൂർ പഞ്ചായത്തിൽ കൊടുക്കുന്നു പറുവക്കുളം ഹരിജൻ കോളനി റോഡിന്റെ പരിഷ്കരണം—രൂപ 4,00,000 | 10,000 |

ഫാറത്തിന്റെ വില—ഓരോന്നിനും രൂപ 75+വി.നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 2-ന് 4 മാസം, മറ്റുള്ളവയ്ക്ക് 6 മാസം.

ദർഘാസ് ഫാറങ്ങളും വിശദ വിവരങ്ങളും പാലക്കാട് പൊതുമരാമത്ത് വകുപ്പ് കെട്ടിടങ്ങളും, നിരത്തുകളും വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും ദർഘാസ് ദിവസത്തിന് പത്ത് ദിവസം മുമ്പ് മുതൽ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണിവരെയും ദർഘാസ് ഫോറത്തിന്റെ വില വിൽപ്പന നികുതിയടക്കം (തിരിച്ച് നൽകുന്നതല്ല) രൊക്കമായോ മണിഓർഡറായോ അടച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ അവരവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ഓഫീസിൽ നിന്ന് ഫാറങ്ങൾ ലഭിക്കുകയുള്ളൂ. രജിസ്ട്രേഷൻ കാർഡ് കാണിക്കാത്ത കരാറുകാർക്ക് യാതൊരു കാരണവശാലും ദർഘാസ് ഫാറം ലഭിക്കുന്നതല്ല. ദർഘാസ് ഫാറങ്ങൾ കൈമാറാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം അടയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്ക്കരിക്കുന്നതാണ്.

പാലക്കാട് പൊതുമരാമത്തു വകുപ്പ് കെട്ടിടങ്ങളും നിരത്തുകളും വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പേർക്ക് അടച്ച നിരതദ്രവ്യത്തിന്റെ രശീതി ദർഘാസിന്റെ കൂടെ അടക്കം ചെയ്യേണ്ടതും ആയതിന്റെ വിശദവിവരങ്ങൾ ദർഘാസിന്റെ കൂടെ അടക്കം ചെയ്യേണ്ടതും ആയതിന്റെ വിശദവിവരങ്ങൾ ദർഘാസ് ഫോറത്തിന്റെ അവസാന ഖണ്ഡികയിൽ പ്രതിപാദിക്കേണ്ടതുമാണ്. പൊതുമരാമത്ത് വകുപ്പിൽ നിലവിലുള്ള എല്ലാ ദർഘാസു നിയമങ്ങളും ഈ ദർഘാസിനും ബാധകമാണ്.

കെട്ടിടങ്ങളും നിരത്തുകളും വിഭാഗം, പാലക്കാട്.

പി. ഇ. ദാമോദരൻ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ ഡി4./4/84/84. 1985 നവംബർ 22.

മഞ്ചേരി പൊതുമരാമത്തു വകുപ്പ് ബിൽഡിംഗ്സ് ആന്റ് റോഡ്സ് വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പണികൾക്ക് ഓരോ പണികൾക്കും അതിനുനേരെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിതയോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള കരാറുകാരിൽ നിന്നും സീലുവെച്ച കവറുകളിൽ ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അതാതു ജോലികൾക്കു നേരെ കാണിച്ചിരിക്കുന്ന തീയതികളിൽ 4 മണിവരെ അദ്ദേഹത്തിന്റെ ആഫീസിൽ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.15-ന് എക്സിക്യൂട്ടീവ് എഞ്ചിനീയർ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതുമായിരിക്കും.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—കൊണ്ടോട്ടി-വാഴക്കാട് റോഡ് അഭിവൃദ്ധിപ്പെടുത്തൽ—കി. മീ. 11/600 മുതൽ 17/100 (സെക്കന്റ് റീച്ച്) മെറ്റലിംഗും ടാറിടലും—രൂപ 3,31 511

നിരതദ്രവ്യം—രൂപ 8,300

ദർഘാസ് ഫാറത്തിന്റെ വില—രൂപ 75+വി.നി.

പ്രവൃത്തി തീർക്കാനുള്ള കാലാവധി—3 മാസം.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—30-12-1985.

ദർഘാസിന് വേണ്ടിയുള്ള പ്രമാണങ്ങളും വിവരങ്ങളും മഞ്ചേരി ബിൽഡിംഗ്സ് & റോഡ്സ് വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പ്രവൃത്തി സമയങ്ങളിൽ ദർഘാസ് തീയതിക്ക് രണ്ടാഴ്ച മുമ്പ് മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് കൃത്യം 1 മണിവരെ കരാറുകാരുടെ രേഖാമൂലമായ ഹർജിയോടൊപ്പം പ്രമാണങ്ങളുടെ വില (തിരിച്ച് കൊടുക്കുന്നതല്ല) പണമായോ മണിഓർഡർ ആയോ നൽകുകയും ചെയ്താൽ ലഭ്യമാകുന്നതാണ്. മറ്റെല്ലാ വ്യവസ്ഥകളും പൊതുമരാമത്തുവകുപ്പിൽ സാധാരണ നിലവിലുള്ള ദർഘാസ് നിയമങ്ങളും ഈ ദർഘാസിനും ബാധകമാണ്. കരാറുകാർ അവരുടെ രജിസ്ട്രേഷൻ കാർഡ് ആഫീസിൽ പ്രമാണങ്ങൾ ലഭിക്കുന്നതിനു വേണ്ടി കാണിക്കേണ്ടതാണ്. ദർഘാസ് ഫോറങ്ങൾ കരാറുകാർക്ക് അന്യോന്യം കൈമാറാൻ പാടുള്ളതല്ല.

